

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 03 No. 40 | THE ONLINE OFFICIAL NEWS BULLETTIN | 2020 October 31


## SEASON OF ANNUNCIATION | അറിയിപ്പുകാലം | ܥܕܢܐ ܕܣܘܒܪܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 1 ♪1 Qudosh Idto (Sanctification of the Church) Beginning of the Liturgical Year 10th Enthronement Anniversary of Baselios Marthoma Paulose II | 2 ♪5 118th Commemoration of St. Gregorios (Parumala Seminary) 113th Memorial of Kadavil Paulose Mar Athanasios Metropolitan (Aluva Thrikkunathu Seminary) | 3 ♪1 | 4 ♪5 | 5 ♪1 13th Mem. of Stephanos Mar Theodosios (Bhilai St. Thomas Ashramam) | 6 ♪5 54th Mem. of Vayaliparambil Geevarghese Mar Gregorios (Aluva Thrikkunathu Seminary) | 7 ♪1 |




**ദൈവാശ്രയത്തിൽ കാതോലിക്കാ-മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്ത് 10 വർഷം പൂർത്തീകരിക്കുന്ന ഭാരത ക്രൈസ്തവ സഭയുടെ തലവനും മാർത്തോമ്മാ ശ്ലീഹായുടെ ശ്ലൈഹിക പിൻഗാമിയും, കിഴക്കിന്റെ കാതോലിക്കായും, മലങ്കര മെത്രാപ്പോലീത്തായുമായ മോറാൻ മാർ ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായ്ക്ക് പ്രാർത്ഥനാശംസകൾ..**



**വിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ തിരുശേഷിപ്പ് കാതോലിക്കേറ്റ് അരമന ചാപ്പലിൽ പുനഃപ്രതിഷ്ഠിച്ചു. ശുശ്രൂഷകൾക്ക് പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ മുഖ്യ കാർമികത്വം വഹിച്ചു. മെത്രാപ്പോലീത്തമാരായ ഡോ. മാത്യൂസ് മാർ സേവേറിയോസ്, ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് എന്നിവർ സഹകാർമികത്വം വഹിച്ചു.**




## പ്രാർത്ഥനയിലൂടെ മാത്രമേ വെല്ലുവിളികളെ നേരിടുവാൻ സാധിക്കുകയുള്ളൂ: പ. കാതോലിക്കാ ബാവ

പരുമല: ശാസ്ത്രം വളരുമ്പോഴും ഒരു വൈറസിന്റെ മുമ്പിൽ ലോകം പകച്ചു നിൽക്കുമ്പോൾ പ്രാർത്ഥനയിലൂടെ മാത്രമേ എല്ലാ വെല്ലുവിളികളെയും നേരിടുവാൻ സാധിക്കുകയുള്ളൂ എന്നും പരിശുദ്ധനായ പരുമല തിരുമേനിയുടെ ജീവിതം അതാണ് നമ്മെ പഠിപ്പിക്കുന്നതെന്നും പ. കാതോലിക്കാ ബാവ. ഈ തീർത്ഥാടനവാരം, ലോകം നേരിടുന്ന ഈ മഹാമാരിയിൽ നിന്ന് ലോകത്തെ രക്ഷിപ്പാൻ എല്ലാവരും പ്രത്യേകം പ്രാർത്ഥിക്കണമെന്നും പരിശുദ്ധ ബാവാ തിരുമേനി കൂട്ടിചേർത്തു. പരിശുദ്ധ പരുമല തിരുമേനിയുടെ 118–ാം ഓർമ്മപ്പെരുനാളിന് തുടക്കം കുറിച്ചുകൊണ്ട് നടന്ന തീർത്ഥാടനവാരാഘോഷ പൊതുസമ്മേളനം പരുമലയിൽ ഉദ്ഘാടനം ചെയ്യുകയായിരുന്നു പ. ബാവാ. ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ്, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, അലക്സിയോസ് മാർ യൗസേബിയോസ്, വൈദിക ട്രസ്റ്റി ഫാ. ഡോ. എം. ഒ. ജോൺ, അസ്സോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, ഡോ. ടിജു തോമസ് കണ്ടട, ആന്റോ ആന്റണി എം.പി., പരുമല സെമിനാരി മാനേജർ ഫാ. എം. സി. കുര്യാക്കോസ്, ഫാ. ജോൺ മാത്യു എന്നിവർ പ്രസംഗിച്ചു.




## ആരാധനാ വർഷ കലണ്ടർ പ്രകാശനം ചെയ്തു

കുന്നംകുളം: കുദോശ് ഇത്തോയിൽ ആരംഭിക്കുന്ന ആരാധനാ വർഷ കലണ്ടർ പുലിക്കോട്ടിൽ ഡോ. ഗീവർഗീസ് മാർ യൂലിയോസിസ് പ്രകാശനം ചെയ്തു. അഹമ്മദാബാദ് ഭദ്രാസനത്തിലെ രാജസ്ഥാനിലുള്ള ജ്യോതിസ് ആശ്രമമാണ് കലണ്ടർ പ്രസിദ്ധീകരിക്കുന്നത്. ആരാധന, ആരാധനാ ദിവസത്തെ പ്രത്യേകതകൾ, വിവാഹം, നിറം, പിതാക്കന്മാരുടെ ഓർമ്മ, ഏതൊക്കെ ദിവസങ്ങളിൽ വിവാഹ ശുശ്രൂഷ നടത്താം, വേദവായനകൾ, തുടങ്ങിയവയെല്ലാം ഉൾപ്പെടുത്തിയ സമഗ്രമായ കലണ്ടറാണ് ഇത്. കലണ്ടർ പ്രകാശനം കുന്നംകുളം അടുപ്പുട്ടി സെന്റ് ജോർജ്ജ് പള്ളിയിലെ മാർ ഓസിയോ തപസിയുടെ പെരുന്നാളിനോടനുബന്ധിച്ച് നിർവ്വഹിച്ചു.. അടുപ്പുട്ടി സെന്റ് ജോർജജ് പള്ളി വികാരി ഫാ. ഐസക് ജോൺ ആദ്യപ്രതി ഏറ്റുവാങ്ങി. കലണ്ടർ സഭയുടെ പ്രമുഖ ബുക്ക്സ്റ്റാളുകളിൽ ലഭ്യമാണ്.



വ്യവഹാര രഹിത മലങ്കരസഭ
എന്നതാണ് സ്വപ്നം.
അതാണ് പ്രാർത്ഥന.
അതിനുവേണ്ടിയാണ് പരിശ്രമങ്ങൾ.
അതിനെചൊല്ലിയാണ് പഴിചാരലുകൾ.
അതിനെ പ്രതിയാണ് അധിക്ഷേപങ്ങൾ.
അതിനിടയിലാണ് ആതുരതകൾ.
എന്നിട്ടും,
പ്രത്യാശ വെടിയുന്നില്ല.
പ്രയത്നങ്ങൾ ഒടുങ്ങുന്നില്ല.
പ്രതിസന്ധികളിൽ തളരുന്നില്ല.
നിരുപാധികമായ ഈ ദൈവാശ്രയത്തിന്റെ മലങ്കര നസ്രാണിമുഖമാണ്
**പ. ബസേലിയോസ് മാർത്തോമ്മ പൗലോസ് ദ്വിതീയൻ**
**കാതോലിക്കാ ബാവാ.**

പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായി
ദൈവീക പരിപാലനയുടെ ഒരു ദശാബ്ദക്കാലം പിന്നിടുന്ന
പരിശുദ്ധ പിതാവിന് സഭാ മക്കളുടെ പ്രാർത്ഥനാശംസകൾ...!




പരിപാലനയുടെ പത്ത് വർഷങ്ങൾ



"നമ്മുടെ മക്കളുടെ മക്കളുടെ കാലത്ത് ... ഒരു വ്യവഹാരമുണ്ടാകാൻ പാടില്ല എന്നതാണ് നമ്മുടെ ആഗ്രഹം. അതിന് ഈ നിയമപരമായ അടിത്തറ ഉപയോഗപ്പെടുത്തണം എന്നത് മാത്രമാണ് നമ്മുടെ നിർബന്ധം. അതാണ് പലരും 'പിടിവാശിയായി' ആക്ഷേപിക്കുന്നതും. സർക്കാരിന് വേണമെങ്കിൽ നിയമങ്ങളുണ്ടാക്കാം. നീതി വൈകിപ്പിക്കാം. അതിൽ എനിക്ക് സങ്കട മില്ല. നമുക്കൊന്നേയുള്ളൂ. നമ്മുടെ വിശ്വാസികളെ നാം വഞ്ചിച്ചു എന്നു പറയാനിട വരരുത്. (ശബ്ദമുയർത്തി) വി. മാർത്തോമ്മാ ശ്ലീഹായുടെ പിൻതുടർച്ചയും പോർട്ടുഗീസ് പൂർവ്വകാലത്തെ നസ്രാണി പാരമ്പര്യവും നമ്മുടെ രക്തത്തിന്റെ ഭാഗമാണ്. അത് നഷ്ടമാക്കുന്ന ഒരു തീരുമാനത്തിലും എനിക്ക് പങ്കുണ്ടാവില്ല."

**– പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് രണ്ടാമൻ കാതോലിക്കാ ബാവാ**



നവീകരിച്ച ദേവലോകം കാതോലിക്കേറ്റ് അരമന ചാപ്പൽ



നവീകരിച്ച ദേവലോകം കാതോലിക്കേറ്റ് അരമന ചാപ്പൽ കൂദാശ.



നവീകരിച്ച ദേവലോകം കാതോലിക്കേറ്റ് അരമന ചാപ്പൽ: ഉൾവശം



നവീകരിച്ച ദേവലോകം അരമനയിലെ കാതോലിക്കാമാരുടെ കബറിട മുറി.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




അഭിമുഖം

ഫാ. സഖറിയ നൈനാൻ

# പ. സഭയുടെ പരമാധ്യക്ഷനായി പിന്നിട്ട പത്തു വർഷങ്ങളിലെ ദൈവ നടത്തിപ്പിന്റെ നാൾവഴികളെക്കുറിച്ച് പ. പിതാവ് മനസ്സ് തുറക്കുന്നു.



ദൈവനിയോഗത്താൽ മലങ്കരസഭയുടെ പ്രധാന മേലധ്യക്ഷ പദവിയെന്ന സ്ഥാനമേറ്റതിന്റെ ഞെട്ടൽ ഇതുവരെയും മാറിയിട്ടില്ല എന്നതാണ് വാസ്തവം. ഇത് സ്വീകരിച്ച നിമിഷം മുതൽ ഇന്നെയോളം ഒരു ദൈവനിശ്ചയവും നടത്തിപ്പും ഒപ്പമുണ്ട് എന്നത് മനസ്സിലെ അനുഭവമാണ്. 2010 നവംബർ ഒന്നാം തീയതി ഭരണചുമതലയേറ്റതു മുതൽ സഭാസംബന്ധിയായ എല്ലാ കാര്യങ്ങളിലും പ്രശ്നങ്ങളിലും പ്രതിസന്ധികളിലും അവസാന വാക്ക് പറയേണ്ട വ്യക്തി എന്ന നിലയിൽ മറുപടി നല്കാൻ ഞാൻ നിർബന്ധിതനാണ്. ചില സംഗതികളിൽ തുറന്ന് പ്രതികരിക്കാൻ പ്രയാസമുണ്ടാകും. പറഞ്ഞതിൽ ചിലത് അപ്രിയ സത്യങ്ങളായിരിക്കും.

പറഞ്ഞതിന്റെയും പറയാത്തതിന്റെയും ബുദ്ധിമുട്ടുകൾ അനുഭവിക്കുന്നുണ്ട് (ചിരിയോടെ).

പൗരോഹിത്യ ജീവിതത്തിലെ എട്ടു വർഷത്തോളം എറണാകുളം പള്ളിയുടെ അസി. വികാരിയായി സേവനമനുഷ്ഠിച്ചു. ഭരണപരമായ കാര്യങ്ങളിൽ പ്രത്യേക പങ്കൊന്നും എനിക്കവിടെ ഉണ്ടായിരുന്നില്ല. ഇതല്ലാതെ മറ്റൊരു ഇടവക ഭരണപരിചയവും ഉണ്ടായിട്ടുമില്ല. തുടർന്ന് മേല്പട്ടസ്ഥാനത്തേക്ക് വിളിക്കപ്പെട്ടു. അതുകൊണ്ട് തന്നെ ഭരണപരമായ ഏതൊരു വിഷയങ്ങളിലും ഒരു തീരുമാനമെടുക്കേണ്ടി വരുമ്പോൾ മൂന്ന് ഘടകങ്ങളാണ് ഇന്നും ഞാൻ മാനദണ്ഡങ്ങളാക്കുന്നത്. ഒന്നാമത്, ഈ വിഷയത്തിലുള്ള ദൈവത്തിന്റെ ആലോചന എന്തായിരിക്കും. രണ്ടാമത്തെ മാനദണ്ഡം നിയമസംഹിതകളാണ്. ഈ വിഷയത്തിൽ നിയമം എന്താണ് അനുശാസിക്കുന്നത്. കാരണം, നിയമത്തിൽ നിന്നുള്ള വ്യതിചലനം ഭരണപരമായ കാര്യങ്ങളിൽ വീഴ്ച വരുത്തും. മൂന്നാമത്തേത്, എന്റെ മനഃസാക്ഷിയാണ്.

പ്രാർത്ഥനയിൽ വെളിപ്പെടുന്ന ദൈവഹിതവും നിയമം നല്കുന്ന വ്യാഖ്യാനവും മനഃസാക്ഷിയുടെ ഉദ്ബോധനവും ഒരേപോലെ വരുന്നപക്ഷം പിന്നെ ഇടംവലം നോക്കാറില്ല. അത്തരത്തിൽ രൂപപ്പെടുന്ന തീരുമാനങ്ങളിൽ യാതൊരു വിധ ബാഹ്യസ്വാധീനവും ഉണ്ടായിട്ടുമില്ല.

2013 മുതലാണ് പരുമല ആശുപത്രിയിലേക്ക് കൂടുതൽ ശ്രദ്ധ പതിയുന്നത്. ചില അസുഖകരമായ സാഹചര്യങ്ങൾ അവിടെ ഉടലെടുത്ത പശ്ചാത്തലത്തിൽ ചില കടുത്ത തീരുമാനങ്ങൾ കൈക്കൊള്ളേണ്ടതായി വന്നു. 2014 ജനുവരി ഒന്നാം തീയതി ബഹുമാനപ്പെട്ട എം. സി. പൗലൂസച്ചൻ മുഖ്യകാര്യദർശിയായി ആശുപത്രിയിൽ ചുമതലയേറ്റു. സ്നേഹപൂർവ്വമായ നിർബന്ധം അച്ചന്റെ മേൽ ചെലുത്തിയെന്നത് വാസ്തവമാണ്. പലതരത്തിലുള്ള ഉൾകലക്കങ്ങളെയും രാഷ്ട്രീയ സമ്മർദ്ദങ്ങളെയും സമരാഹ്വാനങ്ങളെയും കർശനമായ താക്കീതുകൾ കൊണ്ടാണ് നാം അതിജീവിച്ചത്. ദൈവകൃപയാൽ അന്താരാഷ്ട്ര നിലവാരമുള്ള ചികിത്സാ സൗകര്യങ്ങളോടെ അനുക്രമമായ പുരോഗതിയിലേക്കാണ് ആശുപത്രി മുന്നേറുന്നത്. വായ്പകളും ബാധ്യതകളും വീട്ടുവാൻ വകയുള്ള സാഹചര്യമാണ് നിലവിലുള്ളത്. വ്യക്തിപരമായ അനുഭവം പറഞ്ഞാൽ, എനിക്ക് രോഗം വന്നപ്പോൾ രണ്ട് കാര്യങ്ങളിലാണ് നിർബന്ധം പിടിച്ചത്. ഒന്ന്, പരുമല ആശുപത്രിയിൽ തന്നെയാകണം എന്റെ ചികിത്സ നടക്കേണ്ടത്. രണ്ടാമത്, വിദേശത്തേക്ക് ചികിത്സയ്ക്ക് പോകുവാൻ എന്നെ നിർബന്ധിക്കരുത്. പ. പരുമല തിരുമേനിയുടെ മദ്ധ്യസ്ഥതയും പ്രാർത്ഥനയും അനേകായിരങ്ങൾക്ക് സൗഖ്യം നല്കുന്ന ആ സ്ഥാപനത്തോടു ചേർന്ന് എപ്പോഴും ഉണ്ടായിരിക്കും.

ഇനി വ്യവഹാരം സംബന്ധിച്ചുള്ള കാര്യമാണ്. തർക്കവിഷയങ്ങളിൽ മാത്രമല്ല സഭയുടെ എല്ലാ കാര്യങ്ങളിലും ഒരു ത്രിമാന വീക്ഷണം സ്വീകരിക്കാൻ ശ്രമിക്കാറുണ്ട്. സഭയുടെ ഭൂതകാല ചരിത്രം; വർത്തമാനകാല സ്ഥിതി; ഭാവി



കാല സ്വപ്നങ്ങൾ; ഇവ ഓരോന്നും ആലോചനയിൽ വരും. ചരിത്രഗതിയിൽ സഭ നേരിട്ട പരീക്ഷകളെയും പോരാട്ടങ്ങളെയും കുറിച്ച് വ്യക്തമായ ധാരണ എനിക്കുണ്ട്. വൈദേശിക  അധിനിവേശങ്ങളും വേദശാസ്ത്രപരമായ തർക്കങ്ങളും അതിൽപ്പെടും. അതാതു കാലങ്ങളിൽ കോടതിവിധികളും ഭരണാധികാരികളുടെ ഇടപെടലും ഉണ്ടായിട്ടുണ്ട്. വർത്തമാന കാലത്ത് സ്വതന്ത്ര ഭാരതത്തിന്റെ പരമോന്നത നീതിപീഠം പ്രഖ്യാപിച്ച തർക്ക പരിഹാരമാണ് 2017 ജൂലൈ 3-ന് ഉണ്ടായ സുപ്രീംകോടതി വിധി. സഭയെ സംബന്ധിച്ചിടത്തോളം ഭൂതകാലത്തിലെ ഒരു രാജകീയ വിളംബരത്തിന് സമാനമായിട്ടാണ് നാമിതിനെ ഗണിക്കുന്നത്. ഇതിലൂടെ പ്രശ്നപരിഹാരത്തിന് ഒരു ജുഡീഷ്യൽ പ്ലാറ്റ്ഫോം ഉളവായിരിക്കുന്നു. എന്നാൽ നിയമപരമായ ഈ അടിത്തറയിൽ നിന്നുകൊണ്ടല്ലാതെ സൃഷ്ടിക്കാൻ ശ്രമിക്കുന്ന പരിഹാര ശ്രമങ്ങളോടാണ് എനിക്ക് എതിർപ്പുള്ളത്. കാരണം, അത്യുന്നതമായ ഒരു കോടതിവിധിയെപ്പോലും കൈയൂക്കും അതിക്രമവും പണക്കൊഴുപ്പും രാഷ്ട്രീയ ദുഃസ്വാധീനവും കൊണ്ട് മറിമടക്കാൻ ചിലർ ഇപ്പോഴും ശ്രമിക്കുന്നു.

നമ്മുടെ മക്കളുടെ മക്കളുടെ കാലത്ത് ഇതിനെച്ചൊല്ലി ഒരു വ്യവഹാരമുണ്ടാകാൻ പാടില്ല എന്നതാണ് നമ്മുടെ ആഗ്രഹം. അതിന് ഈ നിയമപരമായ അടിത്തറ ഉപയോഗപ്പെടുത്തണം എന്നത് മാത്രമാണ് നമ്മുടെ നിർബന്ധം. അതാണ് പലരും 'പിടിവാശിയായി' ആക്ഷേപിക്കുന്നതും. സർക്കാരിന് വേണമെങ്കിൽ നിയമങ്ങളുണ്ടാക്കാം. നീതി വൈകിപ്പിക്കാം. അതിൽ എനിക്ക് സങ്കടമില്ല. നമുക്കൊന്നേയുള്ളൂ. നമ്മുടെ വിശ്വാസികളെ നാം വഞ്ചിച്ചു എന്നു പറയാനിട വരരുത്. (ശബ്ദമുയർത്തി) വി. മാർത്തോമ്മാ ശ്ലീഹായുടെ പിൻതുടർച്ചയും പോർട്ടുഗീസ് പൂർവ്വകാലത്തെ നസ്രാണി പാരമ്പര്യവും നമ്മുടെ രക്തത്തിന്റെ ഭാഗമാണ്. അത് നഷ്ടമാക്കുന്ന ഒരു തീരുമാനത്തിലും എനിക്ക് പങ്കുണ്ടാവില്ല.

നാം നമ്മുടെ ജനത്തെ വഞ്ചിച്ചു എന്ന പേരുദോഷം കേൾക്കാൻ എനിക്ക് ഇഷ്ടമല്ല. ഇപ്പോഴത്തെ നിലയ്ക്ക് നിലവിലുള്ള വിധിയും നിയമവും ഭരണഘടനാ വ്യവസ്ഥകളുമാണ് നമ്മുടെ തീരുമാനത്തിന് ആധാരമായി നിലകൊള്ളുന്നത്.

രാഷ്ട്രീയത്തിന്റെ അവസരവാദ നയങ്ങളോട് ചേർന്ന് സഭയുടെ സ്വാതന്ത്ര്യം പണയപ്പെടുത്താൻ നാം ഒരുക്കമല്ല. മാധ്യമങ്ങളെ പ്രീതിപ്പെടുത്താൻ എനിക്കറിയില്ല. സഹോദരീസഭകളുടെ തെറ്റിദ്ധാരണകൾ മാറിവരും എന്ന ഉറപ്പുണ്ട്. ഒറ്റപ്പെട്ടാലും ഇരട്ടപ്പെട്ടാലും എനിക്ക് വ്യസനമില്ല. ദൈവം എന്നെ ഒരു നിയോഗം ഏല്പിച്ചു എന്ന് ഞാൻ വിശ്വസിക്കുന്നു. അതിനാൽ തന്നെ മനുഷ്യരേക്കാൾ അധികമായി ദൈവത്തോടാണ് ഞാൻ പ്രധാനമായും ഉത്തരം പറയേണ്ടത്. തട്ടിക്കൂട്ട് സമാധാനം എന്ന കാൺമാൻ ഭംഗിയുള്ളതും കേൾപ്പാൻ ഇമ്പകരവുമായ ആപ്പിൾ പഴത്തിന്റെ പ്രലോഭനത്തിൽ വീണുപോകാൻ ഞാൻ തയ്യാറല്ല.  നിയമപരമായ വ്യവസ്ഥയിൽ രൂപപ്പെടുന്ന സമാധാനം മാത്രമായിരിക്കും ശാശ്വതമായിത്തീരുന്നത് എന്നോർക്കണം.

ഇതുവരെയും ചർച്ചയ്ക്ക് പോകാതിരുന്ന സഭ ഇപ്പോൾ അപ്രകാരം ഒരു ചുവട് വെച്ചതിനും വ്യക്തമായ കാരണമുണ്ട്. നമ്മുടെ നീതിപൂർവ്വമായ ആവശ്യങ്ങളെ ഭരണാധികാരിയെ ബോധ്യപ്പെടുത്തുന്നതിനും അവ്യക്തതകൾ നീക്കുന്നതിനും വേണ്ടിയാണത്. എന്നാലിപ്പോഴും, ചർച്ചകൾ പുരോഗമിക്കുമ്പോഴും ആരാണ് വീണ്ടും കേസുകൾ നല്കുന്നത്? കോടതിവിധി അനുസരിക്കാൻ കൂട്ടാക്കാത്തവർ തന്നെ വീണ്ടും കോടതിയിലേക്ക് പോകുന്നു. അധാർമ്മികതയോടും സത്യസന്ധതയില്ലായ്മയോടും പോരാടുന്നത് ക്രിസ്തീയത തന്നെയെന്നാണ് എന്റെ വിശ്വാസം. എല്ലായ്പ്പോഴും നേര് നിരങ്ങിയേ വരൂ!

ഈ സഭ തന്റേതാണ് എന്ന ബോധ്യം എല്ലാവർക്കുമുണ്ടാകണം. അതിനായി പ്രാർത്ഥിക്കണം. ദൈവം ഭരമേല്പിച്ച ഈ സ്ഥാനം ആസ്വദിക്കാനുള്ളതായി ഇന്നെയോളം തോന്നിയിട്ടില്ല. സഭാസ്വാതന്ത്ര്യത്തെ പ്രതി ദൃഢനിശ്ചയമെടുക്കേണ്ടി വന്നതിനാൽ തന്നെ ഏറെ പ്രിയപ്പെട്ട പലരോടും മുഷിയേണ്ടതായി വന്നിട്ടുണ്ട്. സ്നേഹിതരും ചാർച്ചക്കാരും ഗുരുനാഥന്മാരുമൊക്കെ ചില നേരങ്ങളിൽ അകലം പാലിച്ചു നിന്നിട്ടുണ്ട്. അതിലൊന്നുമിപ്പോൾ ഭാരപ്പെടുന്നില്ല. ദൈവത്തോടുള്ള പ്രാർത്ഥന മാത്രമാണ് ശരണം. പ്രാർത്ഥിക്കുംതോറും പരീക്ഷകൾ ഏറുമെന്നാണ് വി. വേദപുസ്തകവും പിതാക്കന്മാരും നമ്മെ പഠിപ്പിച്ചിട്ടുള്ളത്. സംഘർഷങ്ങൾക്കിടയിലും ദൈവനടത്തിപ്പിന്റെ ബലം അനുഭവിക്കുന്നുണ്ട്. ഇന്നലെയും ഇന്നും നമ്മെ നടത്തുന്നവനായ ദൈവം തമ്പുരാൻ നാളെയും നന്മയിലേക്ക് നമ്മെ നയിക്കും എന്ന പ്രത്യാശയും പ്രാർത്ഥനയും മനസ്സിലെപ്പോഴുമുണ്ട്.















# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH






# പുതിയ ആരാധനാവർഷം അനുഗ്രഹിക്കപ്പെട്ടതായിരിക്കട്ടെ

## ഡോ. ഗീവർഗീസ് മാർ യൂലിയോസ്



കർത്താവിൽ അനുഗ്രഹിക്കപ്പെട്ടവരെ,

2020 നവംബർ 1 ഞായറാഴ്ച പ. സഭ കൂദോസ്സ് ഈത്തോ പെരുന്നാൾ ആഘോഷിച്ച് ആരാധനാ ജീവിതത്തിലെ പുതിയ വർഷത്തിലേക്ക് പ്രവേശിക്കുകയാണല്ലോ. അനുഗ്രഹിക്കപ്പെട്ട ഒരു ആരാധനാവർഷം ലഭ്യമാകട്ടെ എന്ന് നമുക്ക് ആശംസിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യാം.

പ്രപഞ്ച സൃഷ്ടിയുടെ ആരംഭത്തെ കുറിക്കുന്നതും നമ്മുടെ കർത്താവിന്റെ പുനരുത്ഥാനത്തെ കുറിക്കുന്നതും പ. റൂഹായുടെ ആവാസദിനമായ പെന്തിക്കുസ്തി പെരുന്നാളിനെ സൂചിപ്പിക്കുന്നതുമായ വി. ഞായറാഴ്ച (കൂദോസ്സ്-ഈത്തോ) ദിവസമാണല്ലോ എല്ലാ വർഷവും പ. സഭയുടെ ആരാധനാവർഷം ആരംഭിക്കുന്നത്. “തന്റെ കരുണയാൽ പ്രപഞ്ചത്തെ മെനഞ്ഞ ഏക പിതാവും, തന്റെ കഷ്ടാനുഭവങ്ങളാൽ അതിനെ വീണ്ടെടുത്ത ഏക പുത്രനും, തന്റെ സംബന്ധത്താലും സഹവാസത്താലും സകലത്തേയും പൂർത്തീകരിച്ച് നിലനിർത്തുന്ന ജീവനുള്ള പരിശുദ്ധ റൂഹായുമായ സത്യ ഏക ദൈവ”ത്തെയാണ് പ. സഭ ആരാധിക്കുന്നത്. അവന്റെ കൃപയിലാണ് സർവ്വവും ചരിക്കുന്നത് എന്ന് ആവർത്തിച്ച് ഓർക്കുവാനുള്ള ഉപാധിയാണ് ആരാധനാവർഷധ്യാനം.




ആരാധനാവർഷത്തെ അധികരിച്ചുള്ള ജീവിതചര്യയുടെ ആചാര്യനായ മഹത് വ്യക്തിയാണ് പ. പരുമല തിരുമേനി. അദ്ദേഹത്തിന്റെ ദേഹവിയോഗം 1902 നവംബർ 2 കൂദോസ്സ്-ഈത്തോ ഞായറാഴ്ചയുടെ ആരംഭത്തിലായിരുന്നു എന്ന് അറിയാമല്ലോ. നോമ്പ്, നമസ്കാരം, ദാന-ധർമ്മാധികളിൽ അടിസ്ഥാനമിട്ട ത്യാഗജീവിതം എന്നിവകൊണ്ട് അദ്ദേഹം പ. സഭയെ ശുദ്ധീകരിക്കുകയും പോഷിപ്പിക്കുകയും ചെയ്തുവെന്നും നാം കാണുന്നു. ആരാധനാവർഷത്തിന്റെ ആരംഭ ആഴ്ചയിൽ തന്റെ ഈ വിശുദ്ധന്റെ പെരുന്നാൾ ആഘോഷിക്കുവാൻ കഴിയുന്നത് മലങ്കരസഭയെ സംബന്ധിച്ച് വലിയ ഭാഗ്യമായി നാം മനസ്സിലാക്കണം.

ഈ വർഷത്തെ പ്രത്യേക സാഹചര്യത്തിൽ അദ്ദേഹത്തിന്റെ കബറിടത്തിലേക്ക് തീർത്ഥാടനം നടത്തി അവിടുത്തെ വിശുദ്ധിയിൽ നിന്നും ശുദ്ധീകരണം പ്രാപിക്കുവാൻ നമുക്ക് സാധിക്കുന്നില്ല. എന്നാൽ ആത്മഭാവത്തിൽ അവിടെയെത്തുവാനും വി. കുമ്പസാരമെന്ന കൂദാശയിലൂടെ അഴുക്കുകൾ കഴുകികളഞ്ഞ് വി. പൗരോഹിത്യത്തിൽ നിന്നും പാപമോചനം പ്രാപിച്ച് വി. കുർബ്ബാന അനുഭവിക്കുമ്പോഴാണ് ക്രൈസ്തവ ജീവിതത്തിൽ ശുദ്ധീകരണത്തിന്റെയും പുതുക്കത്തിന്റെയും അനുഭവത്തിൽ നാം എത്തുന്നത് എന്ന് ഓർക്കണം.

“ഞാൻ വിശുദ്ധനായിരിക്കുന്നതുപോലെ നിങ്ങളും വിശുദ്ധരായിരിപ്പിൻ” എന്ന് നമ്മുടെ സ്രഷ്ടാവായ പിതാവാം ദൈവം നമ്മോട് കൽപിക്കുന്നു. വിശുദ്ധിയിൽ വളരുവാനുള്ള ഈ ആഹ്വാനമാണ് ആരാധനാവർഷത്തിന്റെ ആരംഭദിനമായ ശുദ്ധീകരണപെരുന്നാളിൽ വി. സഭ തന്റെ മക്കളോട് ആഹ്വാനം ചെയ്യുന്നത്.

വിശുദ്ധിയുടെ നിറവും പൂർത്തീകരണവുമാണല്ലോ മനുഷ്യാവതാരം ചെയ്ത ദൈവപുത്രനിൽ കാണുന്നത്. വിശുദ്ധിയിൽ വളരുവാനുള്ള പ്രായോഗിക മാർഗ്ഗങ്ങൾ ആയിരുന്നു അദ്ദേഹത്തിന്റെ പഠിപ്പിക്കലുകളും ജീവിതവും എന്ന് അറിയാമല്ലോ. അതിന്റെ രത്നചുരുക്കമായി അവൻ കൽപിക്കുന്ന വാക്യം ഏറെ ശ്രദ്ധേയമാണ്. ‘എന്റെ പിതാവ് സൽഗുണ സമ്പൂർണ്ണനായിരിക്കുന്നതുപോലെ നിങ്ങളും സൽഗുണ സമ്പൂർണ്ണരാകുവിൻ.’ വിശുദ്ധിയെന്നാൽ നന്മയിൽ അഥവാ സൽഗുണ സമ്പൂർണ്ണതയിൽ നിറയുന്ന അനുഭവമാണ് എന്ന് മനസ്സിലാക്കാം.

സ്വയം അവകാശപ്പെടുന്നതുകൊണ്ട് നാം വിശുദ്ധരാവുകയില്ല, മറിച്ച് ക്രൂശോളം സഹിച്ച് മരണവേളയിലും ശത്രുക്കളോട് ക്ഷമിക്കണമേ എന്ന് പിതാവിനോട് പ്രാർത്ഥിക്കുവാൻ കഴിയുന്ന അനുഭവമാണ് ശുദ്ധീകരണം എന്നതുകൊണ്ട് അർത്ഥമാകുന്നത്. ബാഹ്യമായ പ്രകടനങ്ങളൊ പുകഴ്ചകളോ വിശുദ്ധ ജീവിതത്തെ വളർത്തുവാൻ ഉപകരിക്കുന്നില്ല എന്നും കർത്താവ് പഠിപ്പിക്കുന്നത് ഓർക്കണം. സ്വയം നീതികരിക്കുവാൻ ശ്രമിക്കുന്നവർ എല്ലാം ക്രിസ്തുവിന്റെ മുന്നിൽ ഏറെ നിരാശപ്പെട്ട് തിരിച്ചുപോയിട്ടുണ്ടല്ലോ. നിനക്കുള്ളത് വിറ്റ് ദരിദ്രർക്കു കൊടുക്കുമ്പോഴാണ് നിന്റെ പദയാത്രയും തീർത്ഥാടനവും വിശുദ്ധിയുള്ളതായിതീരുന്നതും ക്രിസ്തു നിന്നിൽ വസിക്കുകയും അങ്ങിനെ നീ വിശുദ്ധീകരിക്കപ്പെടുകയും ചെയ്യുന്നത് എന്ന് ഓർക്കണം.

മലങ്കരസഭ സർവ്വ പ്രതിസന്ധികളെയും അതിജീവിച്ചുകൊണ്ട് ദൈവകൃപയിൽ മാത്രം പൂർണ്ണമായും ശരണപ്പെട്ടുകൊണ്ട് മുന്നോട്ടും പോകുന്ന കാലമാകുന്നുവല്ലൊ. പ. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ ഇപ്പോൾ വാണരുളുന്ന നമ്മുടെ പിതാവ് ആമഹനീയസ്ഥാനത്ത് 10 വർഷങ്ങൾ പൂർത്തിയാക്കി 11-ാം വർഷത്തിലേക്ക് പ്രവേശിച്ചിരിക്കുന്നു. നമുക്ക് ദൈവത്തെ സ്തുതിക്കാം. പ. പിതാവിന് ആയുസ്സും ആരോഗ്യവും ബലവും ആത്മധൈര്യവും തുടർന്നും ലഭിക്കട്ടെ എന്ന് പ്രാർത്ഥിക്കാം. മലങ്കരസഭയുടെ മാധ്യമ വിഭാഗത്തിന്റെ സർവ്വ പ്രാർത്ഥനയും ആശംസകളും നേരുന്നു.

അർത്ഥവത്തായ ഒരു ആരാധനാജീവിതം നയിക്കുവാൻ പുതിയ ആരാധനാവർഷത്തിൽ ദൈവകൃപ സഹായിക്കട്ടെ.

ദൈവം അനുഗ്രഹിക്കട്ടെ.

❑

# പ. പരുമല മാർ ഗ്രീഗോറിയോസ്: കാലാതിവർത്തി

## ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്

*"മരിച്ചശേഷവും ഹാബേൽ വിശ്വാസത്താൽ സംസാരിച്ചുകൊണ്ടിരിക്കുന്നു" (എബ്രാ. 11:4).*

**ആമുഖം**

പുണ്യവാനും താപസശ്രേഷ്ഠനുമായ പരിശുദ്ധ പരുമല മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമേനിയെ നാം ഓർക്കുമ്പോൾ ഒറ്റവാക്കിൽ അദ്ദേഹം **കാലാതിവർത്തി**യായി നിലകൊള്ളുന്നു എന്ന് വിശേഷിപ്പിക്കാം. ഒരു വശത്ത് കാലബോധം സുരക്ഷയുടെ ചിഹ്നമാകുന്നു. ഇന്നുണ്ടെനിക്ക്; ഇന്നലെയുമുണ്ടായിരുന്നു; ശുഭാപ്തിയോടെ നാളെയെ കാത്തിരിക്കുന്നു. മറുവശത്ത് കാലത്തിനുള്ളിൽത്തന്നെയുള്ള ആകുലതകളും; ആകാംക്ഷകളും കാലങ്ങൾ തമ്മിലുള്ള അകലവും സംഘർഷമുളവാക്കുന്നു. ആംഗ്ലേയ ഭാഷയിൽ tense-ഉം tension-ഉം തമ്മിലുള്ള ബന്ധം ഇതു നന്നായി ധ്വനിപ്പിക്കുന്നുണ്ടല്ലൊ. എന്നാൽ കാലത്തിന്റെ ഈ സംഘർഷത്തെ അതിജീവിച്ചുകൊണ്ട് പരിശുദ്ധ പരുമല തിരുമേനി അന്നും ഇന്നും എന്നും നമുക്കു മദ്ധ്യേ ജീവിക്കുന്നു. ഇത് പുണ്യപിതാവ് സാധിച്ചെടുത്തത് കാലങ്ങൾ തമ്മിലുള്ള അകലം അവസാനിപ്പിച്ച് അവയെ ഇണക്കിച്ചേർത്തും കാലാതീത പ്രകൃതിയായ ദൈവത്തെ തന്നിൽത്തന്നെ കുടിയിരുത്തിയും ആയിരുന്നു. മറ്റൊരുവിധത്തിൽ പറഞ്ഞാൽ കാലാതീതത്തെ കാലത്തിൽ ആവാഹിച്ചെടുത്തും കാലത്തിൽ നിലകൊള്ളവെ തന്നെ കാലാതീതത്തിലേക്കുയർന്ന് ജീവിച്ചതിനാലും ഇക്കാലത്തിൽ തന്നെ കാലാതിവർത്തിയായി - നിത്യത അനുഭവിച്ചറിഞ്ഞു എന്ന് പുതിയനിയമ ഭാഷ്യം.

ഒരു മെത്രാപ്പോലീത്താ/എപ്പിസ്ക്കോപ്പാ ഈ ലോക ജീവിതം വിട്ട് കടന്നുപോകുമ്പോൾ "കാലം ചെയ്തു" എന്ന് വിശേഷിക്കുന്നു (നാടു നീങ്ങി, ദിവംഗതനായി/ദിവംഗതയായി എന്നീ ബഹുമാന്യ പ്രയോഗങ്ങൾ പോലെ). ഇക്കാല ജീവിതം വിട്ട് നിത്യതയിലേക്ക് പ്രവേശിച്ച് കാലാതിവർത്തിയായി എന്നു സൂചന. കാലം പ്രസക്തമാവുന്നത് ഈ ലോകത്തിൽ മാത്രമാകുന്നു. ഇക്കാരണത്താൽ കാലാതീതം എന്നത് ലോകാതീതം കൂടിയാവുന്നു. ആയതിനാൽ 'കാലാതിവർത്തി' എന്നത് കാലദേശാതിവർത്തി എന്നും വിടുർത്തി പറയാം. വീണ്ടും, ലോകത്തിന്റെ പോക്കിനും കാലത്തിന്റെ ഒഴുക്കിനും അതീതമായി നിൽക്കുന്ന സത്യവും പ്രമാണവും ആദർശവുമുണ്ട്. അവയെയും നാം കാലാതിവർത്തി എന്നു വിശേഷിപ്പിക്കുന്നു. ഇവയ്ക്കുവേണ്ടി ജീവനർപ്പിക്കുന്ന പരിത്യാഗികളുമുണ്ട്. അവരേയും കാലാതിവർത്തികൾ എന്നു വിളിക്കുന്നു. ഇങ്ങനെ, കാലാതിവർത്തി എന്നതിന്റെ നാനാർത്ഥങ്ങൾ പരുമലത്തിരുമേനിയിൽ എങ്ങനെ അന്വർത്ഥമായി എന്നു പരിശോധിക്കുന്നത് ഇത്തരുണത്തിൽ സമുചിതമായിരിക്കുമെന്ന് കരുതുന്നു.

**ഒന്ന്. കെടാവിളക്ക്**

പള്ളിയോടു ചേർന്ന് പരിശുദ്ധ പിതാവിന്റെ കബർ സ്ഥിതി ചെയ്യുന്നു. അതിനു മുമ്പിൽ സദാപി തെളിഞ്ഞു പ്രകാശിക്കുന്ന തിരിവിളക്ക്. അണമുറിയാതെ വന്നു പ്രാർത്ഥിച്ചുപോകുന്ന ഭക്തർ. അവരിൽ ഒരു കുടുംബം പകൽത്തിരക്കു കാരണം സന്ധ്യ കഴിഞ്ഞ് പതിവായി ആഴ്ചയിൽ ഒരിക്കൽ പ്രാർത്ഥിക്കാൻ വരും. അവരുടെ കുഞ്ഞുമക്കളിൽ ഒരാൾ, "അപ്പാ, എപ്പോൾ വന്നാലും ഇവിടെ തിരിതെളിഞ്ഞു കാണുന്നല്ലോ, കെട്ടുപോവില്ലേ?" എന്ന് ചോദിക്കുന്നു. അപ്പന്റെ മറുപടി, ''കുഞ്ഞേ, ഈ തിരി എന്നാളും കത്തിനിൽക്കും; കെട്ടുപോവില്ല." പരുമല പുണ്യവാളന്റെ തിരുസാന്നിദ്ധ്യം എന്നും ഇവിടെ ജ്വലിച്ചു നിൽക്കുന്നു എന്ന് ഭക്തർ തിരിച്ചറിയുന്നു. കെടാവിളക്ക് എന്നു നാം പറയാറുണ്ടല്ലൊ. ഒരുവശത്ത് അതൊരു സംവിധാനമാണ്; എപ്പോഴും എണ്ണ ഒഴുക്കികൊണ്ടിരിക്കും; തിരിതെളിഞ്ഞുമിരിക്കും. മറുവശത്ത് ഇതൊരു പാരസ്പര്യത്തിന്റെ തെളിച്ചവും കൂടിയാണ്. പരിശുദ്ധനും ഭക്തരും തമ്മിലുള്ള പാരസ്പര്യം, സംസർഗ്ഗം ഇവിടെ സദാ സംഭവിച്ചുകൊണ്ടിരിക്കുന്നു. അങ്ങനെ ഇതൊരു നൈരന്തര്യം കൂടിയാകുന്നു. പരിശുദ്ധന്റെ സാന്നിധ്യത്തിന്റെയും അതു തിരിച്ചറിഞ്ഞെത്തുന്ന ഭക്തജനങ്ങളുടെ നിലക്കാത്ത പ്രവാഹത്തിന്റെയും പാരസ്പര്യവും നൈരന്തര്യവും. കാലത്തിന്റെ കുത്തൊഴുക്കിൽ ഒരുനാളും അണയാത്ത ദീപമായ പരിശുദ്ധന്റെ തിരുസാന്നിധ്യമുള്ളിടമാണ് ഈ പള്ളിയും കബറിടവും എന്ന് ഭക്തർ അനുഭവിച്ചറിയുന്നു. ഏതൊരാളിന്റെ കാലശേഷവും ആ വ്യക്തിയുടെ സവിശേഷ സാന്നിധ്യം നിറഞ്ഞു നിൽക്കുന്നിടത്തേക്ക് തീർത്ഥാടകർ ഒഴുകിയെത്തുന്നുവോ, ആ തിരിയുടെ തെളിച്ചം തിരിച്ചറിയുന്നുവോ അദ്ദേഹം കാലാതിവർത്തിയായി, കെടാവിളക്കായി പ്രശോഭിക്കുന്നു.


ഓർമ്മ നവംബർ 2-ന് പരുമല സെമിനാരിയിൽ



**രണ്ട്. അഭേദത**

ഈ ദേവാലയത്തിൽ ആരാധനയ്ക്കായി കൂടെക്കൂടെ ഞാൻ വരുന്നു. നമസ്ക്കാരവും ധൂപാർപ്പണവും കഴിയുമ്പോൾ പലപ്പോഴും തലയിൽ കൈവച്ച് പ്രാർത്ഥിച്ചനുഗ്രഹിക്കണമെന്ന് ആവശ്യപ്പെട്ട് പലരും അടുത്തു വരും. ഒരവസരം കുഞ്ഞിനെ കയ്യിലേന്തി ഒരമ്മ വന്നു. കുഞ്ഞിന്റെ തലയിൽ കൈവച്ച് പ്രാർത്ഥിച്ചനുഗ്രഹിക്കണമെന്നാവശ്യപ്പെട്ടു. ഞാനവരോട്, എന്തനുഗ്രഹത്തിനായാണ് ഞാൻ പ്രാർത്ഥിക്കേണ്ടതെന്ന് ചോദിച്ചു. “ഈ പുണ്യവാളന്റെ മധ്യസ്ഥതയിൽ ദൈവം തന്ന ദാനമാണ് ഈ കുഞ്ഞ്. അത് തിരിച്ചറിഞ്ഞ് ഈ കുഞ്ഞ് കൃപയിൽ വളരണം.” ഇതായിരുന്നു ആ അമ്മയുടെ ആഗ്രഹം. മറ്റൊരവസരത്തിൽ, ഇതര മതസ്ഥനായ മാറാരോഗത്തിൽ വലഞ്ഞിരുന്ന ഒരാൾ, “പുണ്യവാളൻ എനിക്കു സൗഖ്യം തന്നു. ഞാനിവിടെ വന്നു പ്രാർത്ഥിച്ചു. എന്റെ രോഗം മാറി എന്നെ അനുഗ്രഹിക്കണം” എന്നെന്നോട് ആവശ്യപ്പെട്ടു. ഒരു പരിശുദ്ധൻ ഒരു സഭയുടേയോ, സമുദായത്തിന്റേയോ മതവിഭാഗത്തിന്റേയോ സ്വത്തല്ല. പൊതു സ്വത്താണ്. ഈ മതാതീതഭാവം പരിശുദ്ധിയിൽ വളരുന്തോറും ദൈവഭക്തനിൽ ബലപ്പെട്ടുവരും. ഇത് തിരിച്ചറിയാൻ കെല്പുള്ള സംസ്ക്കാരസമ്പന്നമായ നാടാണ് ഭാരതം. കാലാതിവർത്തിയെന്നാൽ എല്ലാ ഭേദചിന്തയ്ക്കും അതീതനായി വളരുന്നുവെന്നും സർവ്വരാലും അംഗീകരിക്കപ്പെടുന്നുവെന്നും കൂടി അർത്ഥമാവുന്നു. വർഗ്ഗ വർണ്ണ ഭേദമെന്യേ അനേകരുടെ ഹൃദയങ്ങളിൽ പരുമലത്തിരുമേനി ജീവിക്കുന്നു; ജീവിതത്തിൽ ഇടപെട്ടുകൊണ്ടു അനുഭവങ്ങൾ നൽകുന്നു. സൗഖ്യദായകനായി നന്മകൾ പകർന്നു നൽകി ദൈവസന്നിധിയിൽ, മദ്ധ്യസ്ഥത അണച്ച് പുണ്യവാളൻ ഇന്നും നിലകൊള്ളുന്നു.

**മൂന്ന്. അനസ്യൂതത**

ഇന്നിവിടെ വന്ന് കബറിങ്കൽ ഒരു ഭക്തൻ പ്രാർത്ഥിക്കുന്നു. “പുണ്യവാളാ” എന്ന് വിളിച്ചപേക്ഷിക്കുന്നു. അയാൾക്കുശേഷം മറ്റൊരാൾ. ഇത് അണമുറിയാതെ തുടർന്നുകൊണ്ടിരിക്കുന്നു. ദൈവത്തെ വിളിച്ചാൽ ദൈവം വരും. പരിശുദ്ധനെ വിളിച്ചാൽ പരിശുദ്ധൻ സന്നിഹിതനാവും. താബോർ മലയിൽ കർത്തൃശിഷ്യരായ പത്രോസിനും യാക്കോബിനും യോഹന്നാനുമുണ്ടായത് ഈ അനുഭവമായിരുന്നു. യേശുതമ്പുരാൻ മലയിൽ പ്രാർത്ഥിച്ചുകൊണ്ടിരിക്കവെ ദൈവം സ്വർഗ്ഗത്തിൽ നിന്നിറങ്ങി വന്നു. ദൈവസാന്നിധ്യത്തിന്റെ തേജസിൽ കർത്താവിന്റെ മുഖം പ്രകാശിച്ചു. ദൈവത്തോടൊപ്പം അവന്റെ സന്നിധിയിലുള്ള മോശയും ഏലിയായും ഇറങ്ങി വന്നു (ലൂക്കോസ് 9:28-36). ദൈവം ഉള്ളിടത്ത് അവന്റെ പരിശുദ്ധരും ഉണ്ട്. ഈ തിരുസാന്നിധ്യത്തിന്റെ അനസ്യൂതത കാലാതിവർത്തിത്തത്തിന്റെ മറ്റൊരു മാനം ആകുന്നു. ഒരിക്കൽ ഒരു പരിശുദ്ധൻ ആസന്നമരണനായി. കിടക്കയ്ക്കരികെ ശിഷ്യരെല്ലാം ഒത്തുകൂടിയിരിക്കുന്നു. ഗുരുവിന്റെ വേർപാടിൽ ശിഷ്യർ ദുഃഖിതരായി. അവരുടെ വേദന കണ്ട് ലോകം വിടാനൊരുങ്ങുന്ന ഗുരു ശിഷ്യരെ ആശ്വസിപ്പിക്കുന്നു. “നിങ്ങൾ വിഷമിക്കരുത്. പ്രതിസന്ധിയിലാവുമ്പോൾ എന്നെ സ്മരിക്കുക. ഞാൻ നിങ്ങളോടൊപ്പമുണ്ടാവും.” ഈ ബന്ധവും സംസർഗ്ഗവും എത്രയോ ഭക്തശിഷ്യരുടെ അനുഭവമായി നാം കാണുന്നു. ക്രൂശീകരണവും പുനരുത്ഥാനവും അടുത്തു വരുന്നു. യേശുതമ്പുരാൻ ശിഷ്യരോട് “നിങ്ങളുടെ ഹൃദയം കലങ്ങിപ്പോകരുത്” (യോഹ. 14:1). “ഞാൻ നിങ്ങളെ അനാഥരായി വിടുകയില്ല; ഞാൻ നിങ്ങളുടെ അടുക്കൽ വരും” (യോഹ. 14:18) എന്ന് പറഞ്ഞു. ഗുരുവചനവും സാന്നിധ്യവും എപ്പോഴും ഉണ്ടെന്ന് ഓർമ്മപ്പെടുത്തി ഉറപ്പുവരുത്തുന്ന പരിശുദ്ധാത്മാവിന്റെ നിവാസവും നിറവും യേശുതമ്പുരാൻ ശിഷ്യർക്ക് വാഗ്ദാനം ചെയ്യുന്നു (യോഹ. 14:26). ദൈവസാന്നിധ്യവും പരിശുദ്ധരുടെ സാന്നിധ്യവും ഭക്തരുടെ ആഭിമുഖ്യവും അനുഭവവും ഇവയെല്ലാം ഒന്നോടൊന്ന് അഭിന്നമായി കാലദേശാതിവർത്തിയായി വരുന്നു എന്നും നാം കാണുന്നു. ഭക്തരുടെ അർത്ഥനകളും അപേക്ഷകളും പരിശുദ്ധന്റെ സാന്നിധ്യവും മദ്ധ്യസ്ഥതയും ദൈവത്തിന്റെ ഇടപെടലും ഇന്ന് ഇവിടെ നിത്യം സംഭവിച്ചുകൊണ്ടിരിക്കുന്നു.

**നാല്. സാന്നിധ്യവും സംസർഗ്ഗവും**

മരിച്ചശേഷവും അവൻ (ഹാബേൽ) വിശ്വാസത്താൽ സംസാരിച്ചുകൊണ്ടിരിക്കുന്നു (എബ്രാ. 11:4). സംസാരം എന്നാൽ ഒരേ സമയം ലോകവും കാലവും സൂചിപ്പിക്കുന്നു - ഈ ലോകവും ഇക്കാലവും. നൂറ്റാണ്ടുകൾക്കു മുമ്പ് ജീവിച്ചിരുന്ന ഹാബേൽ വർത്തമാനമാവുന്നു. ക്രിസ്തുവിന് മുമ്പ് ഏതാണ്ട് ആയിരത്തിഒരുനൂറ് വർഷങ്ങൾക്കു മുമ്പ് ജീവിച്ചിരുന്ന മോശയും ആയിരം വർഷങ്ങൾക്ക് മുമ്പ് ജീവിച്ചിരുന്ന ഏലിയാവും മറുരൂപമലയിൽ തേജസിൽ പ്രത്യക്ഷരായി യേശുതമ്പുരാൻ യെറുശലേമിൽ പ്രാപിപ്പാനുള്ള നിര്യാണത്തെക്കുറിച്ച് സംസാരിച്ചു (ലൂക്കോസ് 9:31). ഈ രണ്ട് വേദഭാഗങ്ങളും ഒരു കാര്യത്തിലേക്കു തന്നെ വിരൽ ചൂണ്ടുന്നു. നൂറ്റാണ്ടുകൾക്കു മുമ്പ് ജീവിച്ചിരുന്നവർ വർത്തമാനമാവുന്നു. ഇക്കാലാനുഭവമായി മാറുന്നു. കർത്താവ് പ്രാർത്ഥിച്ചപ്പോൾ മോശയും ഏലിയായും സന്നിഹിതരായപ്രകാരം പരിശുദ്ധനായ പരുമലത്തിരുമേനിയെ ഓർത്ത് പ്രാർത്ഥിക്കുമ്പോൾ പുണ്യവാൻ സന്നിഹിതനാവുന്നു; അതോടൊപ്പം, സംസാരിക്കുന്നു എന്നു പറയുമ്പോൾ സംസർഗ്ഗത്തിലാവുന്നുവെന്നർത്ഥം. ആയതിനാൽ ഓർമ്മയെന്നാൽ സാന്നിധ്യവും സംസർഗ്ഗവും അത്രെ. പ്രാർത്ഥനയിൽ ദൈവസാന്നിധ്യവും ദൈവത്തോടുള്ള സംസർഗ്ഗവും വിശ്വാസ സമൂഹത്തിന് അനുഭവവേദ്യമാകുന്നു. ദൈവത്തോടൊപ്പം ദൈവസന്നിധിയിൽ നിൽക്കുന്ന ദൈവദൂതരും പരിശുദ്ധരും സന്നിഹിതരാവുന്നു. അവരുമായും ആരാധകസമൂഹം സംസർഗ്ഗത്തിലാവുന്നു. ആരാധനാനുഷ്ഠാനങ്ങളിൽ ദൈവത്തിന്റെയും ദൈവദൂതരുടെയും പരിശുദ്ധരുടെയും സാന്നിധ്യവും സംസർഗ്ഗവും ദൈവജനം അനുഭവിച്ചറിയുന്ന അത്യുദാത്ത സന്ദർഭം വിശുദ്ധ കുർബ്ബാനയാകുന്നു. അതുകൊണ്ടത്രെ വിശുദ്ധ കുർബ്ബാനയ്ക്ക് **വിശുദ്ധ സംസർഗ്ഗം** (Holy Communion) എന്ന് പേര് ലഭിച്ചതും. പരിശുദ്ധ പരുമലത്തിരുമേനിയുടെ സവിശേഷ സാന്നിധ്യവും സംസർഗ്ഗവും ആ പുണ്യവാന്റെ ഓർമ്മയനുഷ്ഠിക്കുന്ന ദൈവമക്കൾക്ക് ഇന്നും എന്നും എവിടെയും ഉണ്ടാവുന്നു.

**അഞ്ച്. അതീയത**

പരിശുദ്ധനായ പരുമലത്തിരുമേനി നമ്മിൽ നിന്ന് വിട്ടുപോയിട്ട് ഒരു ശതാബ്ദവും പതിനെട്ടു വർഷവുമായി. ജീവിച്ചിരുന്ന കാലത്തുതന്നെ മധ്യസ്ഥതയിലൂടെ അനേകം രോഗികളെ സൗഖ്യമാക്കി, വിഷമതകളിലായിരുന്നവർക്ക് വിടുതലുണ്ടായി, സന്താന സൗഭാഗ്യം ലഭിച്ചു. പിതാവിന്റെ കാലശേഷവും പരിശുദ്ധന്റെ മദ്ധ്യസ്ഥത തുടരുന്നു. ഭക്തർക്ക് ഇത്തരം അനേകം അനുഭവങ്ങൾ തുടർന്നും ഉണ്ടാവുന്നു. അതോടൊപ്പം, ഇന്നിവിടെ ഭൂഗോളത്തിന്റെ

ഈ ഭാഗത്ത് നാം പരിശുദ്ധന്റെ ഓർമ്മയ്ക്കായി സമ്മേളിക്കുന്നു. ഭൂഗോളത്തിന്റെ മറുഭാഗത്തും മറ്റു ദേശങ്ങളിലുമായി, ഗൾഫ് രാജ്യങ്ങൾ, യൂറോപ്പ്, ആസ്ട്രേലിയ, ആഫ്രിക്ക, കാനഡ, യു.എസ്സ്.എ. എന്നിവിടങ്ങളിലായി, പാർക്കുന്നവരും ഈ അനുഷ്ഠാനങ്ങൾ ശ്രദ്ധിക്കുന്നു, അവയിൽ പങ്കുകൊള്ളുന്നു. അവർക്കും ഇതേ അനുഭവങ്ങൾ. ഈ കബറിങ്കൽ മാത്രമല്ല, നാം എവിടെ ആയിരുന്നാലും ആ ഗുരുശ്രേഷ്ഠനെ, പരിശുദ്ധനെ ഓർക്കുമ്പോൾ അവിടെ അദ്ദേഹം സന്നിഹിതനായി നമുക്കുവേണ്ടി ദൈവസന്നിധിയിൽ മദ്ധ്യസ്ഥത യണക്കുന്നു. ഇങ്ങനെ പരിശുദ്ധന്റെ ആത്മസാന്നിധ്യം കാലദേശങ്ങളെ ഉല്ലംഘിച്ചുകൊണ്ട് വ്യാപരിച്ചു നിൽക്കുന്നു. അക്കാരണത്താൽ പരിശുദ്ധ പിതാവിന്റെ മധ്യസ്ഥത കാലദേശഭേദമെന്യേ ഇന്നും എവിടെയും ഭക്തർ രുചിച്ചറിയുന്നു.

ജീവിച്ചിരിക്കുമ്പോൾ തന്നെ പരിശുദ്ധനെന്ന് ദൈവമക്കൾ തിരിച്ചറിഞ്ഞ പരുമല തിരുമേനി പരിശുദ്ധിയിൽ വളർന്നുകൊണ്ടേയിരിക്കുന്നു. 115 വർഷങ്ങൾക്കുശേഷം അദ്ദേഹത്തിന്റെ അദ്ധ്യാത്മിക തേജസ്സും ശക്തിയും പതിന്മടങ്ങ് പ്രോജ്വലിച്ച് വരുന്നതായി ലോകമെമ്പാടുമുള്ള ഭക്തർ തിരിച്ചറിയുന്നു. യഥാർത്ഥത്തിൽ ലോകത്തിൽ ആയിരിക്കുമ്പോൾ പരിശുദ്ധിയിലേക്കുള്ള ഒരുക്കവും തുടക്കവും മാത്രമേ നടക്കുന്നുള്ളു. ലോകം വിട്ടുകഴിയുമ്പോൾ പരിശുദ്ധിയിലേക്കുള്ള വളർച്ചയുടെ ആക്കവും ശക്തിയും വർദ്ധിക്കുന്നു. പരിശുദ്ധിയിൽ വളർന്നു വലുതാവുന്നു. പരിശുദ്ധിയിൽ വളരുന്തോറും ദൈവസന്നിധിയിലുള്ള പ്രാഗൽഭ്യവും വർദ്ധിക്കുന്നു. മധ്യസ്ഥത ശക്തവും അദ്ധ്യാത്മിക പ്രഭാവം പ്രവിശാലവുമാവുന്നു. ഇതാണ് പരുമലത്തിരുമേനിയിൽ നാമിന്നു കാണുന്നതും അനുഭവിച്ചറിയുന്നതും.

യഥാർത്ഥത്തിൽ അതീയത ദൈവത്തിന്റെ സവിശേഷ സ്വഭാവമാണ്. ദൈവം മാത്രമാണ് കാലദേശഭേദങ്ങൾക്കതീതം. എന്നാൽ ഈ അതീയതയിൽ, ദൈവ സ്വഭാവത്തിൽ പങ്കുകാരാവാനുള്ള വിളിയും നിയോഗവും ദൈവം മനുഷ്യനു നൽകിയിരിക്കുന്നു (2 പത്രോസ് 1:4). ദൈവകൃപയിൽ പരിശുദ്ധിയിൽ ജീവിക്കുന്നതു വഴി ഭക്തന് ഇവ സ്വായത്തമാക്കാം. ഇപ്രകാരം കാലദേശാതിവർത്തിയായി വളർന്ന, വളർന്നു കൊണ്ടിരിക്കുന്ന ഒരു പരിശുദ്ധന്റെ ഓർമ്മ കൊണ്ടാടാനാണ് നാമിന്നിവിടെ ഒത്തുകൂടിയിരിക്കുന്നത്.

### ആറ്. ത്യാഗവും യോഗവും

പുണ്യവാനും താപസനുമായ ഒരു മഹാത്മാവിന്റെ ജീവിതത്തിൽ ത്യാഗവും യോഗവും ചേർന്നു വരും. ത്യാഗമില്ലാതെ യോഗമില്ല. പരുമലത്തിരുമേനി ഈ പ്രമാണം എപ്പോഴും നിലനിർത്തിയിരുന്നു. അദ്ദേഹം ത്യാഗിയും യോഗിയുമായിരുന്നു. ഈ നിലയിൽ അദ്ദേഹത്തിന്റെ ജീവിതം ആർഷഭാരത സംസ്ക്കാരത്തോടു ചേർന്ന് നിൽക്കുന്നുവെന്ന് കാണാം. മാത്രമല്ല, എല്ലാ പൗരസ്ത്യ ക്രിസ്തീയ സന്യാസ പാരമ്പര്യങ്ങളും, ലോകത്തിലെ എല്ലാ സന്യാസ പാരമ്പര്യങ്ങളും തന്നെ ത്യാഗത്തിന്റെയും യോഗത്തിന്റെയും പാരസ്പര്യവും പ്രാധാന്യവും ഊന്നിപ്പറയുന്നു. എല്ലാ തപോധനരിൽ നിന്നും സാധാരണക്കാർക്കും അവരുടേതായ നിലയിൽ ചില പാഠങ്ങൾ ഉൾക്കൊള്ളാനുണ്ടാവും. നാഥനു വേണ്ടി സർവ്വവും പരിത്യജിച്ചു സ്വയം സമർപ്പിക്കുന്ന ഒരു ഭക്തനു മാത്രമേ പരിശുദ്ധിയിൽ വളരാനാവൂ. പരിശുദ്ധ പരുമലത്തിരുമേനി സ്വജീവിതത്തിൽ നിന്ന് ശരാശരിക്കാരായ നമുക്കോതിത്തരുന്ന സുപ്രധാന പാഠങ്ങളിലൊന്നാണിത്. ത്യാഗം സമ്പൂർണ്ണ സമർപ്പണത്തിലേക്കു നയിക്കുന്നു. ഒരു സൂഫി സന്യാസിനിയോട് ശിഷ്യൻ ചോദിച്ചു. "സ്വന്തം ആത്മാവ് പൂർണ്ണമായും എങ്ങനെ നാഥനു സമർപ്പിക്കാൻ കഴിയും?" ബീബിജി (അങ്ങനെയാണ് അവരെ വിളിക്കുക) ശിഷ്യനോട് സ്വന്തം അനുഭവം പങ്കിട്ടു. എന്റെ പ്രിയതമനെ കാണാനായി ഞാൻ ചെന്നപ്പോൾ അദ്ദേഹം ചോദിച്ചു, "ആരാണ് എന്റെ മന്ദിരത്തിന്റെ പടിവാതിൽക്കൽ നിൽക്കുന്നത്?" ഞാൻ പറഞ്ഞു, അങ്ങയുടെ പ്രേയസിയാണ് പ്രഭോ. പ്രഭു ചോദിച്ചു, "തെളിവായി എന്തെങ്കിലും കാട്ടാനുണ്ടോ?" ഞാൻ പറഞ്ഞു, "അങ്ങേക്കു തെളിവായി ഞാൻ എന്തു കാട്ടാനാണ്? ഇതാ എന്റെ ഹൃദയം ഈ കൈത്തലത്തിലുണ്ട്, കണ്ണിൽ കണ്ണീരും." അപ്പോൾ എന്റെ നാഥൻ പറഞ്ഞു, "നിന്റെ കാണിക്ക ഞാൻ സ്വീകരിച്ചിരിക്കുന്നു. കാരണം ഞാനും നിന്നെ സ്നേഹിക്കുന്നു; നീ എന്റേതാണ്, പോയി ആ ദർഗ്ഗയിൽ താമസിച്ചോളൂ." അന്നുമുതൽ എന്റെ മകനെ, ഞാനിവിടെ താമസിച്ചുവരികയാണ്. രാവും പകലും ഞാൻ എന്റെ പ്രഭുവിനായി കാത്തിരിക്കുന്നു. അനന്തകാലത്തോളം ഞാൻ കാത്തിരിക്കുകയും ചെയ്യും" (സ്വാമി രാമ, *ഹിമാലയത്തിലെ ഗുരുക്കന്മാരോടൊപ്പം*). നോമ്പിലും ഉപവാസത്തിലും തപോനിഷ്ഠകളിലും കൂടി നാഥനു സ്വയം കാണിക്കയായർപ്പിച്ച് തിരുസാന്നിധ്യം വിടാതെ ജീവിച്ച യോഗിവര്യനായിരുന്നു പരുമലത്തിരുമേനി. പരിശുദ്ധിയിലും പരിത്യാഗത്തിലും സ്വയം കാഴ്ചയായർപ്പിച്ചുകൊണ്ട് ജീവിക്കുമ്പോൾ നാം ദൈവോന്മുഖമായി വളർന്നു തുടങ്ങും എന്ന് പുണ്യപിതാവ് നമ്മെ പഠിപ്പിക്കുന്നു.

### ഏഴ്. പരിശുദ്ധിയുടെ വെളിച്ചം

പരുമലത്തിരുമേനിയെ അനുസ്മരിച്ചുകൊണ്ടുള്ള ഈ പ്രഭാഷണം ആരംഭിച്ചത് പുണ്യവാന്റെ കബറിടത്തിൽ സദാ തെളിഞ്ഞു നിൽക്കുന്ന കെടാവിളക്കിനെ പരാമർശിച്ചുകൊണ്ടായിരുന്നു. ആ വിളക്കു ചൊരിയുന്നത് പരിശുദ്ധിയുടെ വെളിച്ചമാവുന്നു. വിശുദ്ധി വെളിച്ചമത്രെ. പാപം അന്ധകാരവും. ഇന്നു നാം അഭിമുഖീകരിക്കുന്ന ഏറ്റവും വലിയ ആദ്ധ്യാത്മിക പ്രതിസന്ധി നന്മതിന്മകൾ തിരിച്ചറിയാനുള്ള വിവേകം നഷ്ടപ്പെട്ടിരിക്കുന്നു എന്നതത്രെ. നന്മതിന്മകൾ കൂടികുഴഞ്ഞു കാണുന്നു. ഇത്തരം സാഹചര്യങ്ങളിൽ നന്മ സ്വീകരിക്കാനും തിന്മ നിരാകരിക്കാനും കഴിയണം. ഇവിടെ ഒരു തെരഞ്ഞെടുപ്പും തീരുമാനവും ഉണ്ടാവണം. എല്ലാ തീരുമാനത്തിനും ഒരു തെരഞ്ഞെടുപ്പ് അനിവാര്യമായി വരുന്നു; മറിച്ചും. ഇവിടെയാണ് പരിശുദ്ധാത്മാവ് നൽകുന്ന വകതിരിവിന്റെ വെളിച്ചം പ്രസക്തമായി വരിക. "ആത്മികനോ സകലത്തേയും വിവേചിക്കുന്നു" (1 കൊരി. 2:15). നന്മതിന്മകളും സത്യാസത്യങ്ങളും നിത്യാനിത്യങ്ങളും തിരിച്ചറിയാനാവാത്തവിധം ഇരുൾ മൂടി തപ്പിത്തടയുന്ന ഒരു ലോകം. തിന്മയിലേക്ക് വഴുതി വീഴാനുള്ള സാധ്യത വളരെയേറെ. ഇത്തരമൊരു ദശാസന്ധിയിൽ പരിശുദ്ധിയിലേക്കും വെളിച്ചത്തിലേക്കും അടുത്തുവരാൻ പുണ്യപിതാവ് നമ്മോടാവശ്യപ്പെടുന്നു. യെശയ്യാ പ്രവചനം 1:15, 16, 17 ഭാഗത്ത് കാണുന്ന പ്രബോധനത്തിന് കാതോർക്കാം. "നിങ്ങൾ കൈമലർത്തുമ്പോൾ ഞാൻ എന്റെ കണ്ണു മറച്ചു കളയും. ... നിങ്ങളെ കഴുകി വെടിപ്പാക്കുവീൻ. ... നന്മ ചെയ്‌വാൻ പഠിപ്പീൻ. ഈ ആഹ്വാനത്തിന്റെ അനുരണനം യാക്കോബിന്റെ ലേഖനം 4:8-ലും കാണാം. "ദൈവത്തോടടുത്ത് ചെല്ലുവീൻ; എന്നാൽ അവൻ നിങ്ങളോട് അടുത്തു വരും. പാപികളേ കൈകളെ വെടിപ്പാക്കുവീൻ; ഇരുമനസുള്ളവരേ, ഹൃദയങ്ങളെ ശുദ്ധീകരിപ്പീൻ." ദൈവത്തോട് നമുക്ക് പറയാം "നോക്കൂ, നാഥാ, എന്റെ കൈത്തലത്തിൽ എന്റെ ഹൃദയമുണ്ട്. അനുതാപത്താൽ അത് പരിശുദ്ധമാണ്. നിന്നോടുള്ള ഉത്ഘടമായ സ്നേഹവും ഭക്തിയുംകൊണ്ട് എന്റെ കൺകോണുകളിൽ നനവ് പൊടിയുന്നു. എന്റെ ഈ അർപ്പണം നീ സ്വീകരിച്ചാലും." ഹൃദയം നിർമ്മലമാവുമ്പോൾ വിശുദ്ധിയിൽ നാം വളർന്നു തുടങ്ങും. നമുക്ക് ചുറ്റും ഒരു പ്രകാശവലയം ഉണ്ടായിവരും. വിശുദ്ധിയും വെളിച്ചവുമായ തമ്പുരാന്റെ സ്വാഭാവത്തിൽ പരിശുദ്ധ പിതാവിനൊപ്പം നാമും പങ്കാളികളാവും.

### ഉപസംഹാരം

നൂറ്റിപതിനെട്ടു വർഷങ്ങൾക്കു മുമ്പ് കാലം ചെയ്ത പരിശുദ്ധനായ പരുമലത്തിരുമേനി, ഇന്ന് നാം ഭൂഗോളത്തിന്റെ ഏത് ഭാഗത്തായിരുന്നാലും, കാലദേശാതിവർത്തിയായി നമ്മോടൊപ്പമുണ്ട്. നമ്മുടെ അപേക്ഷകൾ പുണ്യവാൻ ദൈവസന്നിധിയിൽ സമർപ്പിക്കുകയായി. ഈ അനുഭവം രുചിച്ചറിഞ്ഞ ദൈവമക്കളാണ് തീർത്ഥാടകരായി ഇവിടെ ഒഴുകിയെത്തുന്നത്. ഭക്തിയും ശ്രദ്ധയും നേർമ്മയും നിഷ്ഠയും വർദ്ധിക്കുന്നിടത്ത് ആഡംബരം അർത്ഥശൂന്യവും അപ്രസക്തവുമാവും. എന്തുകൊണ്ട് പുണ്യവാന്റെ മധ്യസ്ഥതയിൽ അഭയപ്പെടുത്തുന്ന ദൈവമക്കൾ വാദ്യമേളങ്ങൾ ഒഴിവാക്കുന്നു, മറ്റ് ആഡംബരങ്ങൾ ഒരുക്കുന്നില്ല? അതിനു കാരണം ഭക്തജനഹൃദയങ്ങൾ ദൈവവിചാരംകൊണ്ട് നിറഞ്ഞിരിക്കുന്നു. പുണ്യപിതാവിന്റെ മധ്യസ്ഥതയിൽ കീർത്തനങ്ങൾ ആലപിച്ചും അർത്ഥനകൾ അർപ്പിച്ചും ഭക്തർ കബറിങ്കലേക്ക് നീങ്ങുകയായി. അപ്പോൾ, എവിടെ വാദ്യമേളങ്ങൾ കൊഴുക്കുമോ ബാന്റ്സെറ്റുകൾ അരങ്ങ് തകർക്കുമോ, അവിടെ ഭക്തി ചോർന്നുപോവും എന്ന് ഭക്തജനം തിരിച്ചറിയുന്നു. ഏതൊരു പരിശുദ്ധനെയാണോ നാം ഓർക്കുന്നത് ആ വിചാരം നഷ്ടപ്പെട്ട് ശ്രദ്ധ പതറിപ്പോകും. അങ്ങനെ അനുഷ്ഠാനം അർത്ഥശൂന്യമായി വരുന്നു. പരുമലപ്പെരുന്നാൾ നമുക്ക് നൽകുന്ന ഈ പാഠവും നമ്മുടെ ഓർമ്മയിൽ വയ്ക്കാം.

പരിശുദ്ധനായ പരുമലത്തിരുമേനി കാലദേശാതിവർത്തിയായി ഇന്ന് നമ്മോടൊപ്പമുണ്ട്. ദൈവംതമ്പുരാൻ നമ്മിൽ കരുണ ചൊരിയേണ്ടതിന് മദ്ധ്യസ്ഥത യണച്ചുകൊണ്ട് ജാഗരൂകനായി ദൈവസന്നിധിയിൽ പരിശുദ്ധൻ നിലകൊള്ളുന്നു. പുണ്യവാന്റെ പ്രാർത്ഥന നമുക്കഭയവും കോട്ടയുമായിത്തീരട്ടെ.

❑



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH





ലേഖനം

# ത്രിസന്ധ്യയിൽ നാം എന്താണ് ചെയ്യേണ്ടത്?

## ഫാ. ഡോ. കെ. എം. ജോർജ്

പ്രകാശം അസ്തമിക്കുകയും ഇരുൾ വീശിത്തുടങ്ങുകയും ചെയ്യുന്ന ത്രിസന്ധ്യയിൽ മലയാളികൾ പരമ്പരാഗതമായി നിലവിളക്ക് കൊളുത്തി വീടിന്റെ ഉമ്മറത്ത് ദീപം തെളിക്കുന്നു. ആധുനിക യുഗത്തിൽ നിലവിളക്ക് മിക്കവാറും ഇല്ലാതാവുകയും പകരം ഇലക്ട്രിക് വിളക്കുകൾ നാം കത്തിക്കുകയും ചെയ്യുന്നു. ഏതായാലും കനത്തു വരുന്ന ഇരുട്ടിനെ അകറ്റി നമുക്ക് ജീവനും പ്രത്യാശയും നിലനിർത്താനാണ് ദീപം തെളിക്കുന്നത്.

കോവിഡ് മഹാമാരി ഒരു ത്രിസന്ധ്യയാണ്. ഒരിക്കലും മാറിപ്പോവുകയില്ല എന്നു നാം വിചാരിച്ചിരുന്ന നമ്മുടെ സംസ്ക്കാരവും ജീവിതശൈലികളും സാമ്പത്തിക സംവിധാനങ്ങളും അസ്തമിച്ചു തുടങ്ങുന്നു. അനിശ്ചിതവും അപകടപൂർണ്ണവുമായ ഭാവിയുടെ ഇരുട്ട് നമ്മെ വലയം ചെയ്യുന്നു. ഇവിടെ എന്ത് ദീപമാണ് നാം കൊളുത്തേണ്ടത് എന്നത് നിർണ്ണായകമായ ചോദ്യമാണ്. മത-രാഷ്ട്ര വ്യവഹാരങ്ങളിലും മറ്റെല്ലാ ജീവിത വ്യാപാരങ്ങളിലും നേതൃത്വം കൊടുക്കുന്നവർ ഇതിന് ഉത്തരം നൽകാൻ ബാധ്യസ്ഥരാണ്. ഇവിടെ ചില കാര്യങ്ങൾ നാം ഓർക്കേണ്ടതാണ്.

ഒന്നാമതായി, കോവിഡ് മഹാമാരി കുറെയൊക്കെ ശമിക്കണമെങ്കിൽ കുറഞ്ഞത് മൂന്നു മുതൽ അഞ്ച് വർഷങ്ങൾ വേണ്ടിവരും എന്ന് അറിവുള്ളവർ കണക്കുകൂട്ടുന്നു. ഇതിനിടയിൽ മാരകമായ പുതിയ ഒരു വൈറസോ കൊറോണ വൈറസിന് ഗൗരവമായ മ്യൂട്ടേഷനോ സംഭവിക്കാതിരിക്കണം. ഈയൊരു കാലയളവിൽ രാഷ്ട്രങ്ങൾ, മതങ്ങൾ തുടങ്ങിയവയ്ക്ക് നേതൃത്വം നൽകുന്ന മഹാരഥന്മാരിൽ ഒരു നല്ല പങ്ക് നാടുനീങ്ങാൻ ഇടയുണ്ട്. കരിന്തിരി കത്തുന്ന പഴയ യുഗത്തിന്റെ വീറും വാശിയും വൈരാഗ്യങ്ങളും പിൻതലമുറയുടെമേൽ കെട്ടിവച്ചു അവർ കടന്നുപോകും. പിന്നെയാരാണ് നമുക്ക് ഒരു ദീപം തെളിയിച്ചു തരിക.

രണ്ടാമതായി, ഇനി വൈറസ് ബാധയൊന്നുമില്ലാതിരിക്കുകയും വാക്സിൻ വിജയിക്കുകയും ചെയ്താലും ഈ ഭൂമിയിൽ മനുഷ്യഭാവിക്കു ദിവസങ്ങളെണ്ണാം. കാരണം, ഇപ്പോൾ മനുഷ്യന്റെ നാഗരിക സംസ്ക്കാരം സൃഷ്ടിക്കുന്ന പാരിസ്ഥിതിക പ്രശ്നങ്ങൾ ഭൂമിയുടെ ജൈവമണ്ഡലത്തെ ഇനി പെട്ടെന്നു ക്ഷയിപ്പിക്കും.

മൂന്നാമതായി, മനുഷ്യരുടെ വിശ്വാസപ്രമാണങ്ങൾ തമ്മിൽ ഏറ്റുമുട്ടി ജീവിതം ദുസ്സഹമാക്കുന്ന സാഹചര്യത്തിലേക്ക് നാം കടക്കുകയാണ്. സ്വതന്ത്ര ജനായത്തം (ലിബറൽ ഡിമോക്രസി), മതനിരപേക്ഷത, പൊതുക്ഷേമം എന്നൊക്കെ പറഞ്ഞ് നാം മൂല്യവത്തായി കരുതിയ പലതും തകിടം മറിഞ്ഞു തുടങ്ങി. ദൂരെയൊന്നും പോകണ്ട, ഇന്ത്യയിൽ തന്നെ എത്ര ആകസ്മികമായിട്ടാണ് പുതിയ മാരകമായ മത-രാഷ്ട്രീയ കൂട്ടായ്മ അതിപ്രബലമായി തീർന്നത്. ഏതാണ്ട് എഴുന്നൂറ് വർഷം ഓട്ടോമാൻ ഭരണത്തിൻകീഴിൽ സുറിയാനിക്കാർ ഉൾപ്പെടെയുള്ള പൗരസ്ത്യ ക്രിസ്ത്യാനികൾ രണ്ടാം ക്ലാസ്സ് പൗരന്മാരായി കഴിഞ്ഞതുപോലെ ഇപ്പോഴും ഇസ്ലാമിക ഭരണകൂടങ്ങൾക്ക് അവർ വിധേയരായി നിൽക്കുന്നതുപോലെ ഇന്ത്യയിലും മതന്യൂനപക്ഷങ്ങൾ, പ്രത്യേകിച്ചു ക്രിസ്തീയ സഭകൾ കഴിയേണ്ടി വരും. യൂറോപ്പിലും അമേരിക്കയിലും വളരെ അപകടകരമായ മതസംഘർഷങ്ങൾ അടുത്ത രണ്ടുമൂന്നു ദശകങ്ങളിൽ സംഭവിക്കാം.

നാലാമതായി, നാഗരിക സംസ്ക്കാരം (urban civilization) എന്ന പേരിൽ നാം നടത്തിയ കെട്ടിട നിർമ്മാണ പ്രവർത്തനങ്ങൾ മിക്കവാറും അപ്രസക്തമാവുകയാണ്. ഇനിമേൽ വലിയ കമ്പനികൾക്ക് വിശാലമായ ഓഫീസും അനുബന്ധ കെട്ടിടങ്ങളുമൊന്നും ആവശ്യമില്ല. പാശ്ചാത്യലോകത്ത് മനുഷ്യരുടെ ആരാധനാലയങ്ങൾക്ക് ഈ അവസ്ഥ കുറെയൊക്കെ സംഭവിച്ചു കഴിഞ്ഞു.

കോവിഡ് മഹാമാരി ഒരു ത്രിസന്ധ്യയാണ്. ഒരിക്കലും മാറിപ്പോവുകയില്ല എന്നു നാം വിചാരിച്ചിരുന്ന നമ്മുടെ സംസ്ക്കാരവും ജീവിതശൈലികളും സാമ്പത്തിക സംവിധാനങ്ങളും അസ്തമിച്ചു തുടങ്ങുന്നു. അനിശ്ചിതവും അപകടപൂർണ്ണവുമായ ഭാവിയുടെ ഇരുട്ട് നമ്മെ വലയം ചെയ്യുന്നു. ഇവിടെ എന്ത് ദീപമാണ് നാം കൊളുത്തേണ്ടത് എന്നത് നിർണ്ണായകമായ ചോദ്യമാണ്.




നമ്മുടെ നാട്ടിലും ഇനിയും എപ്പോഴെങ്കിലും പള്ളികൾ തുറന്നു പൊതുആരാധന സാധ്യമായാൽ തീർച്ചയായും അവിടെ വരാൻ ഒരു വിഭാഗം ജനങ്ങൾ തയ്യാറാകും. കൊടിയേറ്റങ്ങളും പെരുന്നാളുകളും കുറെ ഉണ്ടാവാം. അതിനിടയിൽ ആരുമറിയാതെ മറ്റൊരു വിഭാഗം ജനങ്ങൾ അപ്രസക്തമായി തീർന്ന കെട്ടിടങ്ങളിലേക്കും ആഘോഷങ്ങളിലേക്കും വരാതാകും. എങ്കിലും വൈദികർക്ക് ഉപജീവനത്തിന് ആവശ്യമായ കാര്യങ്ങളൊക്കെ ലഭിച്ചുകൊണ്ടിരിക്കുകയും ചെയ്യും. ഒരു കാര്യം നാം ഓർക്കണം. 14-ാം നൂറ്റാണ്ടിൽ യൂറോപ്പിലുണ്ടായ കറുത്ത മരണം (Black death) എന്ന മഹാമാരിക്കു ശേഷമാണ് അവിടെ ശാസ്ത്രം പുരോഗമിച്ചതും നവോത്ഥാനവും സഭാനവീകരണവും ശക്തിയായ മതവിദ്വേഷവും ഉടലെടുത്തത്. എന്നാൽ ഇന്ത്യയിൽ അങ്ങനെ വിപ്ലവകരമായ എന്തെങ്കിലും ഉണ്ടാവാൻ സാധ്യത കുറവാണ്. എങ്കിലും പൗരോഹിത്യത്തിന്റെ അധികാരക്കെട്ടുകൾ അഴിഞ്ഞു പോകാനും ജനം ആദ്ധ്യാത്മികതയുടെ പുതിയ തലങ്ങൾ തേടാനും വളരെ സാധ്യതയുണ്ട്.

മുകളിൽ പറഞ്ഞതൊക്കെ ത്രിസന്ധ്യയുടെ ചില അടയാളങ്ങൾ മാത്രമാണ്. ഇരുട്ട് കനത്തു തുടങ്ങുമ്പോൾ ആരാണ് എങ്ങനെയാണ് ദീപം കൊളുത്തുക എന്ന ചോദ്യം അവശേഷിക്കുന്നു. ഭാവിയെക്കുറിച്ചുള്ള ചില സങ്കല്പങ്ങൾ നമുക്ക് പരിഗണിക്കാവുന്നതാണ്.

ഒന്നാമതായി, ഒരു പുതിയ ആദ്ധ്യാത്മികാചാര്യൻ ആകസ്മികമായി ഉയർന്നു വരാനും ഇരുട്ടിലാണ്ട നമ്മുടെ ലോകത്തിന് പുതിയ ഒരു ധാർമ്മികതയും ജീവിതക്രമവും ഉപദേശിക്കുവാനും ഇടയുണ്ട്. ആകസ്മികമെന്നു പറയാൻ കാരണമുണ്ട്. ബുദ്ധൻ, ക്രിസ്തു, മുഹമ്മദ് നബി എന്ന മൂന്ന് പേരെ എടുത്താൽ അവരുടെ മൂന്നു പേരുടെയും ജനനവും ജീവിതവും പ്രവർത്തനവും തീർത്തും അപ്രതീക്ഷിതമായിരുന്നു. എന്നാൽ അവരോടുകൂടി ലോകത്തിന്റെ അതാത് ഭാഗങ്ങളിൽ വമ്പിച്ച പരിവർത്തനമാണ് വന്നത്. അതുപോലെ വീണ്ടും സംഭ

വിക്കുവാൻ സാധ്യതയുണ്ട്. കാരണം, ഇപ്പോഴത്തെ മനുഷ്യലോകത്തിന്റെ സമ്പൂർണ്ണമായ പുനഃക്രമീകരണത്തിലൂടെ (Re-ordering) മാത്രമേ ഇനി മനുഷ്യവർഗ്ഗത്തിന് മുമ്പോട്ട് പോകാനാവൂ. ഇപ്പറഞ്ഞതുകൊണ്ട് തെറ്റിദ്ധാരണ ഉണ്ടാകരുത്. ഗുരു ഒരു മനുഷ്യവ്യക്തിയായിരിക്കണമെന്ന് നിർബന്ധമില്ല. ആഗോളതലത്തിൽ ഉണ്ടാകാവുന്ന പാരിസ്ഥിതികമായ ഒരു മഹാ ദുരന്തമോ ഒരു സംഭവമോ ആകാനും മതി. ഒരു പക്ഷേ നാം സങ്കൽപ്പിക്കുന്ന ആ ലോകഗുരു ഒരു വെറും വൈറസായിരിക്കാനും സാധ്യതയുണ്ട്. പ്രവചനവിധേയമല്ലാത്ത ആകസ്മികതയാണ് ഇവിടെ ഊന്നിപ്പറഞ്ഞത്.

രണ്ടാമതായി, ഇപ്പോഴത്തെ നമ്മുടെ ലോകം ആശ്രയിക്കുന്നത് ടെക്നോളജിയെയും സൈബർ സാങ്കേതികവിദ്യയെയുമാണ്. എന്നാൽ ഈ ടെക്നോളജിക്കുള്ളിൽ തന്നെ ഉണ്ടാവുന്ന തിന്മയുടെ ശക്തി അതിനെയും അതിൽ ആശ്രയിക്കുന്ന മനുഷ്യനെയും തകർക്കും. ഉദാഹരണമായി, ഡിജിറ്റൽ യുഗത്തിൽ മനുഷ്യനുണ്ടാക്കുന്ന എല്ലാ നല്ല സോഫ്റ്റ്വെയറിനും ബദലായി തിന്മയുടെ സന്നാഹം (malware) മനുഷ്യൻ ഒരുക്കുന്നുണ്ട്. വാസ്തവത്തിൽ ഈ തിന്മയുടെ ശക്തി നന്മയുടേതിനേക്കാളും അനേക മടങ്ങാണ്. "ഈ ലോകത്തിന്റെ പ്രഭു" എന്ന് യേശുക്രിസ്തു സൂചിപ്പിച്ചതിനോട് സമാനസ്വഭാവമുള്ളതാണ് ഈ മാൽവെയർ പ്രതിഭാസം. ചുരുക്കത്തിൽ മനുഷ്യന്റെ വലിയ നേട്ടമായ ടെക്നോളജിയുടെ നാശം അതിൽ തന്നെ അന്തർഭവിച്ചിട്ടുണ്ട്. നാം സൈബർ സ്പെയ്സ് (cyber space) എന്നു പറയുന്നതിലാണ് ഈ മഹത്തായ ഡിജിറ്റൽ ടെക്നോളജി മുഴുവൻ നിലകൊള്ളുന്നത്. നമ്മുടെ ലോകത്തിൽ ഒറ്റയടിക്കു വൈറസ് വന്നതുപോലെ നമ്മുടെ ഭൗതികമല്ലാത്ത ഒരുതരം സാങ്കല്പിക ഇടമായ (Virtual Space) സൈബർ സ്പെയ്സിലും ഒറ്റയടിക്കു മനുഷ്യനിർമ്മിതമായ ഒരു വൈറസ് വന്ന് ഡിജിറ്റൽ സംസ്ക്കാരത്തെ ഉന്മൂലമാക്കാം.

അപ്പോൾ പറഞ്ഞു വന്നത്, പാരിസ്ഥിതികമായ തിരിച്ചടി മൂലം മനുഷ്യന്റെ ഭൗതികമായ ഇടം (material space) നശിപ്പിക്കപ്പെടുന്നതുപോലെ മനുഷ്യസൃഷ്ടിയായ ഒരു വൈറസ് വന്ന് നമ്മുടെ ടെക്നോളജിയുടെ ബൗദ്ധികമായ ഇടത്തെയും പൂർണ്ണമായും നശിപ്പിക്കാം. ഇവിടെയും ഒരു പുതിയ ബോധം നമുക്ക് ഉണ്ടാകണം. ആ പ്രകാശിതമായ ബോധത്തോട് ബന്ധപ്പെട്ടാണ് പുതിയ ഒരു ലോകഗുരുവിന്റെ സ്ഥാനത്തെക്കുറിച്ച് സൂചിപ്പിച്ചത്.

മൂന്നാമതായിട്ട്, മുമ്പറഞ്ഞവ വെറും സങ്കല്പങ്ങളായി നമുക്ക് തോന്നാമെങ്കിലും അവ ആകസ്മികമായി സംഭവിക്കാൻ വളരെ വലിയ സാധ്യതയുണ്ട്. അങ്ങനെ സംഭവിച്ചാൽ പിടിച്ചുനിൽക്കാൻ മതങ്ങൾക്കോ രാഷ്ട്ര സംവിധാനങ്ങൾക്കോ കഴിവുണ്ടാകുമോ എന്ന് സംശയിക്കണം.

ക്രിസ്തീയ സഭയെ സംബന്ധിച്ചിടത്തോളം ഇപ്പറഞ്ഞതൊന്നും പുതുമയല്ല. തങ്ങൾ ഇരുട്ട് മൂടിക്കൊണ്ടിരിക്കുന്ന ത്രിസന്ധ്യയിലാണ് ജീവിക്കുന്നതെന്ന് അപ്പോസ്തോലന്മാരും ആദിമ സഭാഗുരുക്കന്മാരും വിശ്വസിക്കുകയും ജനത്തെ പഠിപ്പിക്കുകയും ചെയ്തു. ആ ഇരുട്ടിൽ പ്രകാശമായി അവർ കണ്ടത് യേശുക്രിസ്തുവെന്ന ലോകത്തിന്റെ വെളിച്ചമാണ്. ആ ഉദയനക്ഷത്രത്തെ തിരിച്ചറിയാനും ഇരുട്ടിന്റെ പ്രവൃത്തികളിൽ നിന്നു വിട്ട് വെളിച്ചത്തിന്റെ മക്കളാകുവാനുമാണ് അവർ പഠിപ്പിച്ചത്. ഇവിടെ ലോകാവസാനം എന്ന ശക്തിയായ ചിന്ത നിലവിലുണ്ടായിരുന്നു. യേശു ലോകത്തിന്റെ അവസാനത്തെക്കുറിച്ച് പഠിപ്പിക്കുകയും, ഈ ലോകത്തിന്റെ അന്ധകാരത്തിൽ നിങ്ങൾ എപ്പോഴും ഉണർന്നിരിക്കണമെന്ന് ഉപദേശിക്കുകയും ചെയ്തു. ഈ ഉണർവാണ് പ്രകാശിതമായ ക്രിസ്തീയ ബോധം. "ഉറക്കമില്ലാത്ത ഉണർവ്വുള്ളവനായ" ദൈവത്തിന്റെ ഉണർവിനെ തിരിച്ചറിയാനും അതിൽ പങ്കെടുക്കാനുമുള്ള നമ്മുടെ ഉണർന്ന ബോധം. ഈ പ്രകാശം നമുക്ക് ഉള്ളിലാണ്. അതുകൊണ്ട് മഴയോ കാറ്റോ മഹാമാരിയോ എന്തുവന്നാലും അത് കെട്ടുപോവുകയില്ല. നമ്മുടെ പ്രാർത്ഥനകളിൽ ഉടനീളം കാണുന്നത്, ഈ ബോധദീപ്തിക്കു വേണ്ടിയുള്ള അന്വേഷണമാണ്. ഇതിന്റെ ഒരു രശ്മി കിട്ടിക്കഴിയുമ്പോൾ നമ്മുടെ എല്ലാ ആചാരങ്ങളും ആഘോഷങ്ങളും ആഡംബരങ്ങളും അസ്തതേജമാകും.

ലോകാവസാനത്തെക്കുറിച്ച് വളരെ ആക്ഷരികമായ ഒരു സങ്കല്പമാണ് നമുക്ക് പൊതുവെ ഉള്ളത്. അതായത് കർത്താവ് സ്വർഗ്ഗീയ സൈന്യങ്ങളുടെ കാഹളത്തോടുകൂടി വാനമേഘങ്ങളിൽ പ്രത്യക്ഷപ്പെടുകയും ലോകചരിത്രം അവസാനിപ്പിച്ച് നമ്മെ ന്യായവിധിയ്ക്കായി ദൈവസിംഹാസനത്തിന്റെ മുമ്പിൽ നിർത്തുകയും ചെയ്യുന്നു. മനുഷ്യർക്ക് പെട്ടെന്നു മനസ്സിലാകുന്ന ഈ ചിത്രം കർത്താവ് തന്നെ ഉപയോഗിക്കുന്നുണ്ട്. എന്നാൽ ഈ ആക്ഷരിക തലത്തിൽ നിന്നു വിട്ട് ആഴത്തിലേക്കു ചെല്ലുമ്പോൾ നാം വ്യത്യസ്തമായ ചിത്രമാണ് കാണുന്നത്. "എന്നിൽ വിശ്വസിക്കുന്നവൻ ന്യായവിധിയിൽ ഉൾപ്പെടാതെ മരണത്തെ വിട്ട് ജീവനിലേക്കു കടന്നിരിക്കുന്നു" എന്ന് കർത്താവ് പറയുന്നു. "നീ ഇന്ന് എന്നോടുകൂടെ പറുദീസായിൽ ഇരിക്കും" എന്ന് തന്നെ ഏറ്റുപറഞ്ഞ കള്ളനോട് കർത്താവ് പറഞ്ഞു. "ലോകത്തിന്റെ അന്ത്യം പിതാവല്ലാതെ പുത്രൻ പോലും അറിയുന്നില്ല" എന്ന് കർത്താവ് തന്റെ മനുഷ്യാവതാരകാലത്ത് സൂചിപ്പിച്ചു.

കർത്താവിന്റെ രണ്ടാമത്തെ വരവ് പെട്ടെന്നുണ്ടാകും എന്ന് കരുതിയിരുന്ന ആദിമ സഭയിൽ, ആ ധാരണ മങ്ങുകയും ഓരോ വ്യക്തിയുടെയും മരണമാണ് ആ വ്യക്തിയുടെ ലോകാവസാനം എന്ന് ഗുരുക്കന്മാർ പഠിപ്പിക്കുകയും ചെയ്തു. ഈ മാറ്റം ഇപ്പോഴും പ്രസക്തമാണ്. എന്റെ മരണം എന്നെ സംബന്ധിച്ച് ലോകാവസാനം ആണ്. അതുകൊണ്ട് കർത്താവ് പഠിപ്പിച്ച ഉണർച്ചയുടെ ബോധം എന്നിലും ഞാൻ ഉൾപ്പെടുന്ന ക്രിസ്തീയ സമൂഹത്തിലും നിലനിൽക്കണമെന്നതാണ് പ്രധാനം. അങ്ങനെ ആഴമായ യുഗാന്ത്യബോധമുള്ള ആചാര്യന്മാരും ഗുരുക്കന്മാരും നമുക്ക് ഉണ്ടാവുമ്പോൾ നമ്മുടെ ജീവിതത്തിൽ ചില മുൻഗണനക്രമങ്ങൾ ഉണ്ടാകും. ഏതാണ് ആദ്യം പരിഗണിക്കേണ്ടത്? എന്താണ് അടിയന്തിരമായി ആവശ്യമുള്ളത്? എന്ന് ചിന്തിക്കുമ്പോഴാണ് നമ്മുടെ മുൻഗണനാക്രമം രൂപപ്പെടുന്നത്. അതിന്റെ ഫലമായി സഭാ സംവിധാനങ്ങളിലും ജീവിതശൈലിയിലും ഉചിതമായ മാറ്റങ്ങൾ വരാം.

ക്രിസ്തീയ സഭ ഇപ്പോൾ ആത്മീയമായ അടിയന്തിരാവസ്ഥ (Spiritual Emergency) പ്രഖ്യാപിക്കാനുള്ള സമയമാണ്. കാരണം, നമ്മുടെ മുൻഗണനാക്രമം മുഴുവൻ തെറ്റിക്കിടക്കുകയാണ്. പൗരോഹിത്യ വ്യവസ്ഥയുടെ അധികാരഘടന യേശുക്രിസ്തു സങ്കല്പിച്ചതും കാണിച്ചുതന്നതുമായി ഒരു ബന്ധവുമില്ലാത്ത അവസ്ഥയിലാണ്. അതുകൊണ്ട് ഒരു സമ്പൂർണ്ണമായ കുടമാറ്റം അഥവാ മാതൃകാമാറ്റം (paradigm shift) നിലവിൽ വരുത്താനാണ് ഈ അടിയന്തിരാവസ്ഥ സഹായിക്കേണ്ടത്. അങ്ങനെ മാറ്റം സംഭവിച്ചില്ലെങ്കിൽ പുതിയ യുഗത്തിൽ ക്രിസ്തീയ സഭയ്ക്ക് ഫലപ്രദമായി യാതൊന്നും ചെയ്യാൻ ആവാതെ വരും. എന്തൊക്കെയാണോ യഹൂദ പൗരോഹിത്യത്തെക്കുറിച്ച് യേശുക്രിസ്തു വിമർശനാത്മകമായി പറഞ്ഞത്, അതൊക്കെ ഇപ്പോഴും ചില സഭകളിലെ പൗരോഹിത്യ വ്യവസ്ഥയ്ക്ക് ചേരുന്നതാണ്.

സുവിശേഷത്തിന്റെ മർമ്മം എന്താണെന്ന് അറിയാൻ ഒരു ജീവന്മരണ പരീക്ഷണം നടത്താൻ ക്രിസ്തീയ സഭ തയ്യാറാകുമോ എന്നതാണ് ചോദ്യം. അതായത് യേശു പറയുകയും സ്വന്തം ജീവിതത്തിൽ കാണിക്കുകയും ചെയ്ത ചില അസാധാരണ മൂല്യങ്ങൾ നമുക്ക് തിരിച്ചുപിടിക്കാനാവുമോ എന്നതാണ് ചോദ്യം. അങ്ങനെ ക്രിസ്തു പഠിപ്പിച്ച ചില കാര്യങ്ങൾ സനാതന ഹിന്ദുവായ ഗാന്ധിജി നമ്മുടെ കാലഘട്ടത്തിൽ കാണിച്ചുതരികയും അത് ബ്രിട്ടീഷ് സാമ്രാജ്യത്തെ കടപുഴക്കി എറിയുവാൻ ത്രാണിയുള്ള ഒരു അസാധാരണശക്തിയായി തീരുകയും ചെയ്തു. പക്ഷേ ഗാന്ധിജി വെടിയേറ്റു മരിച്ചു. അതുകൊണ്ടാണ് ജീവന്മരണ പരീക്ഷണം എന്നു പറഞ്ഞത്. ദൈവരാജ്യത്തിന്റെ ചില മൂല്യങ്ങൾ പ്രവൃത്തിയിൽ കൊണ്ടുവരുന്നതു മൂലം ഏതെങ്കിലുമൊരു സഭയുടെ ഭൗതികമായ സമ്പത്തുകളും ആസ്തികളും ഇല്ലാതാവുന്ന ഒരു സാഹചര്യം ഉണ്ടായാൽ അതിലപ്പുറം ഒരു ദൗത്യം ക്രിസ്തുവിന്റെ ശരീരമായ സഭയ്ക്ക് ഈ ലോകത്തിൽ ഇല്ല. അപ്പോൾ മാത്രമേ "നിന്റെ രാജ്യം വരേണമേ" എന്ന പ്രാർത്ഥന അർത്ഥപൂർണ്ണമാവുകയുള്ളു. അവിടെ നമ്മുടെ ആദ്ധ്യാത്മികമായ ഇടം (Spiritual Space) അതീവ ശോഭയുള്ളതായി ഈ ലോകത്തിന്റെ ഇരുട്ടിനെ അകറ്റും. നമ്മുടെ ഭൗതിക-ജൈവ ഇടവും (material biological space) നമ്മുടെ സൈബർ ഇടവും (cyber digital space) ജീർണ്ണിച്ചാലും അവയെ നവീനമായി സൃഷ്ടിക്കാനും പുനഃസംഘടിപ്പിക്കാനും നമ്മുടെ ആദ്ധ്യാത്മിക ഇടത്തിന് കഴിയും.

മനുഷ്യ ചരിത്രത്തിന്റെയും സംസ്ക്കാരത്തിന്റെയും ഈ ത്രിസന്ധ്യയിൽ ക്രിസ്തീയ സഭ ആത്മിക അടിയന്തിരാവസ്ഥ പ്രഖ്യാപിക്കുകയും, സുവിശേഷമൂല്യങ്ങളുടെ ഒരു ജീവന്മരണ പരീക്ഷണത്തിന് (life and death experiment) തയ്യാറാവുകയും ചെയ്താൽ അതാവും നാം പുതിയ യുഗത്തിനുവേണ്ടി കൊളുത്തിവെയ്ക്കുന്ന വിളക്ക്. ആ വെളിച്ചം കണ്ട് നന്ദിയോടും പ്രത്യാശയോടും കൂടി കിഴക്കുനിന്നും പടിഞ്ഞാറുനിന്നും വടക്കുനിന്നും തെക്കുനിന്നും ആളുകൾ ഒരു പുതിയ ജീവിതക്രമത്തിനായി സന്തോഷപൂർവ്വം എത്തിച്ചേരും. ഇതാവും യേശുക്രിസ്തു സൂചിപ്പിച്ച ദൈവരാജ്യത്തിലെ വിരുന്നിന്റെ ഒരു അനുഭവം.



# ഹാ! വെള്ളിച്ചരട് അറ്റുപോയി!! പൊൻകിണ്ണം തകർന്നു!!!

## ഡോ. എം. കുര്യൻ തോമസ്

അങ്ങിനെ അവസാനം ലാസ്റ്റില് അത് സംഭവിച്ചു. 1975 ഓഗസ്റ്റ് 21-ന്, അന്ത്യോഖ്യയുടെ ഇഗ്നാത്തിയോസ് യാക്കൂബ് ത്രിതീയൻ പാത്രിയർക്കീസ്, തന്റെ 360/75-ാം നമ്പർ കല്പനപ്രകാരം പൗരസ്ത്യ കാതോലിക്കാ പ. ബസേലിയോസ് ഔഗേൻ പ്രഥമനെയും തുടർന്ന് ഓർത്തഡോക്സ് സഭയിലെ ഇതര വൈദീകസ്ഥാനികളേയും മുടക്കി. അത് 2020 ഓഗസ്റ്റ് 20-ന് പുത്തൻകുരിശിൽ ചേർന്ന "*യാക്കോബായ സഭയുടെ പ്രാദേശിക സുന്നഹദോസ്*" നിലവിൽ വരുത്തി എന്നു പ്രസ്താവന ഉണ്ടായി. ഇപ്പോൾ ഈ മുടക്ക് പ്രാബല്യത്തിൽ വരുത്താനുള്ള "*തിരുവെഴുത്തു വിളംബരം*" പുറപ്പെട്ടു കഴിഞ്ഞു. Mt - 5/2020-ാം നമ്പറായി പുത്തൻകുരിശ് പാത്രിയർക്കാ സെന്ററിൽനിന്നും Catholicate of Jacobite Syrian Christian Church -ന്റെ ലെറ്റർപാഡിൽ ബസേലിയോസ് തോമസ് പ്രഥമൻ 2020 ഒക്ടോബർ 26-ാം തീയതി പുറപ്പെടുവിച്ചതായി നവമാദ്ധ്യമങ്ങളിൽ പ്രചരിക്കുന്ന കല്പനയിലാണ് മലങ്കര സഭയെ "*കെടാത്ത തീയും ചാകാത്ത പുഴുവുമുള്ള*" പുറത്തെ അന്ധകാരത്തിലേയ്ക്കും നിത്യനരകത്തിലേയ്ക്കും തള്ളുന്ന നിർദ്ദേശങ്ങൾ ഉൾക്കൊള്ളുന്നത്. ഇന്ന് (29-10-2020) മാതൃഭൂമി ദിനപ്പത്രം ഈ വാർത്ത പ്രസിദ്ധീകരിച്ചിരിക്കുന്നതിനാൽ സംഭവം സത്യം തന്നെയെന്നു കരുതണം. അതോടെ ഓർത്തഡോക്സ്കാർക്ക് സഭാപ്രസംഗി പറയുന്നതുപോലെ "*വെള്ളിച്ചരട് അറ്റുപോയി; പൊൻകിണ്ണം തകർന്നു.*"

മാർത്തോമ്മശ്ലീഹായ്ക്ക് "*കഹനൂസോ*" പോയിട്ട് "*കപ്യാരുസോ*" പോലും ഇല്ലായിരുന്നു എന്നു വിധിച്ച യാക്കൂബ് ത്രിതീയൻ പാത്രിയർക്കീസിന്റെ കുപ്രസിദ്ധമായ 203/70-ാം നമ്പർ കല്പന "*പടച്ചത്*" അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ അന്നത്തെ ആസ്ഥാനമായ ബേയ്റൂട്ടിലല്ല; മറിച്ച് കോട്ടയത്തിന് 15 കിലോമീറ്റർ ചുറ്റളവിലാണന്ന് അക്കാലത്ത് പ്രബലമായ ഒരു സംസാരം ഉണ്ടായിരുന്നു. ഇത്തവണ സംശയിക്കാനൊന്നുമില്ല. ഇത് പക്കാ പുത്തൻകുരിശ് സൃഷ്ടിയാണന്ന് അതിൽത്തന്നെ പറയുന്നുണ്ട്.

"*ഓർത്തഡോക്സ് വിഭാഗവുമായുള്ള കൗദാശിക ബന്ധങ്ങൾ*" സംബന്ധിച്ച് മെത്രാപ്പോലീത്താമാർക്കയച്ച ഈ കല്പനയിലെ പ്രസക്ത നിർദ്ദേശങ്ങൾ വിവാഹം മൂറോൻ എന്നിവയെ സംബന്ധിച്ചാണ്. മലങ്കര സഭയിലെ വൈദീകർക്ക് പട്ടമില്ലാ എന്നും, അതിനാൽ അവർ നടത്തുന്ന കൂദാശകൾ സാധുവല്ലാ എന്നും ധ്വനിപ്പിക്കുവാനാണ് മൂറോൻ ആയുധമാക്കിയിരിക്കുന്നത്. വധൂവരന്മാർക്ക് വീണ്ടും മൂറോൻ പൂശണമെന്നു നിബന്ധന വെച്ചിരിക്കുകയാൽ സാധുത്വമില്ലായ്മയ്ക്ക് 1975 മുതൽ മുൻകാല പ്രാബല്യമുണ്ടെന്നു വ്യക്തമാണ്.

കശുമാങ്ങാ, വവ്വാൽ, നീർനായ എന്നിവപോലെ "*പടച്ചോൻ പടയ്ക്കണ്ടേത്*" വല്ലോനും പടച്ചാൽ ഉണ്ടാകുന്ന തൊന്തിരിവും "*ആകാരോ ഹൃസ്വ*" ആയ ടി. കല്പനയിൽ ഉണ്ട്. സഭകൾ തമ്മിലുള്ള കൗദാശിക ബന്ധങ്ങൾ, മൂറോൻ എന്നിവയെപ്പറ്റി ഈ കൽപ്പന പടച്ചുണ്ടാക്കിയവർക്ക് അംഗനവാടി വിദ്യാഭ്യാസം പ്രദാനം ചെയ്യുന്ന അടിസ്ഥാന ജ്ഞാനം പോലുമില്ലന്നത് ഈ തിരുവെഴുത്ത് വ്യക്തമാക്കുന്നുണ്ട്.

നിലവിൽ കൗദാശിക ബന്ധം ഇല്ലാത്ത സഭകളിൽ നിന്നും സ്വീകരിച്ച കൂദാശകളെപ്പറ്റി വ്യക്തമായ കാഴ്ചപ്പാട് ഓർത്തഡോക്സ് സഭകൾക്കുണ്ട്. റോമൻ കത്തോലിക്കാ, നെസ്തോറിയൻ സഭകളുമായി ഓർത്തഡോക്സ് സഭകൾക്ക് കൂദാശാ ബന്ധം ഇല്ല. ബൈസെന്റൈൻ സഭകളുമായും ഇല്ല.



വി. മൂറോൻ കൂദാശ

പക്ഷേ ആ സഭകളിൽ ഉൾപ്പെട്ട ഒരാൾ സ്വീകരിച്ച കൂദാശകൾ - മാമോദീസാ, സ്തിരീകരണം (Confirmation - വി. മൂറോനഭിഷകം) പട്ടത്വം ഇവ ഒരു കാരണവശാലും ആവർത്തിക്കില്ല. അതായത്, ഈ സഭകളിൽനിന്നും ഓർത്തഡോക്സ് സഭകളിലേയ്ക്ക് കടന്നുവരുന്നവർക്ക് അവർ സ്വീകരിച്ച ഒരു കൂദാശയും - മാമോദീസാ, മൂറോൻ, പട്ടത്വം - ഇവ ആർത്തിയ്ക്കാൻ പാടില്ല. ചെയ്യാറുമില്ല. റോമൻ കത്തോലിക്കാ, നെസ്തോറിയൻ സഭകളും ഇതേ നയം പിന്തുടരുന്നു. പരസ്പരം കുർബാന ബന്ധം ഇല്ലാത്ത ഓറിയന്റൽ - ബൈസന്റിയൻ സഭകളും ഇത് പിന്തുടരുന്നു. എന്നാൽ ഇവരാരും ഓർത്തഡോക്സ് സഭാ വിശ്വാസത്തിലേയ്ക്കു കടന്നുവന്നശേഷം മാതൃസഭയിൽനിന്നും ഇവയടക്കമുള്ള കൂദാശകൾ സ്വീകരിക്കൻ അനുവദിക്കുന്നുമില്ല.

"*ഓർത്തഡോക്സ് വിഭാഗവുമായുള്ള കൗദാശിക ബന്ധങ്ങൾ*" നിയമപരമായി നിലവിൽ ഇല്ലാത്ത "*ജാക്കബൈറ്റ് സിറിയൻ ക്രിസ്ത്യൻ സഭ*" വിശ്ചേദിച്ചതിനെ ഈ ലേഖകൻ ചോദ്യം ചെയ്യുന്നില്ല. അതവരുടെ ആഭ്യന്തര കാര്യം. പക്ഷേ യാതൊരു യുക്തിക്കും നിരക്കാത്ത ഇത്തരം വേദശാസ്ത്ര വികൽപ്പങ്ങൾക്ക് എന്തിനും ഏതിനും വ്യാഖ്യാനവും നേതൃത്വവും നൽകുന്ന, അന്തർദേശീയ അംഗീകാരമുണ്ടന്ന് സ്വയം അവകാശപ്പെടുന്ന, അവരുടെ ചില വേദശാസ്ത്രജ്ഞന്മാർ യുക്തിപരമായ മറുപടി നൽകാൻ ബാദ്ധ്യസ്ഥരാണ്. ❑

ശാസ്ത്രീയമായ ഒരു വിശദീകരണം നൽകാൻ അവർക്കു സാദ്ധ്യമല്ല എന്നത് അവർക്കു തന്നെ അറിയാവുന്ന യാഥാർത്ഥ്യം.

"*കല്ലേപ്പിളർക്കുന്ന*" ശ്രേഷ്ഠകല്പന അവിടെ നിൽക്കട്ടെ, ഒരു സംശയം ബാക്കി നിൽക്കുന്നു. വി. മൂറോൻ വഴി പ. സഭയിൽ അംഗമായവർക്കു മാത്രമേ പട്ടം കൊടുക്കാനാവു. അപ്രകാരമല്ലാതെ നൽകുന്ന വൈദീക സ്ഥാനങ്ങൾ സാധുവല്ല. മലങ്കര നസ്രാണികളുടെ പാരമ്പര്യമനുസരിച്ച് മാതാവിന്റെ ഇടവകപ്പള്ളിയിലാണ് ആദ്യ സന്തതിയെ മാമോദീസാ മുക്കുന്നത്. അല്ലെങ്കിൽ പരുമല പോലുള്ള തീർത്ഥാടന കേന്ദ്രങ്ങളിൽ. 1975–നു ശേഷം അപ്രകാരം മലങ്കര സഭയിൽ മാമോദീസാ മുഴുകി മൂറോനഭിഷേകം പ്രാപിച്ച അനേകർ ഇന്ന് മുൻ യാക്കോബായ വിഭാഗത്തിലെ വൈദീകരായുണ്ട്. അവർക്ക് വീണ്ടും മൂറോനഭിഷേകം നടത്തി, അഴിച്ചു പട്ടം കൊടുത്ത് അവരുടെ പട്ടത്വം ക്രമപ്പെടുത്തുമോ? അല്ലെങ്കിൽ അവരോടും അവരുടെ പട്ടത്വത്തെ വിശ്വസിച്ച് അവരിൽ നിന്നും കൂദാശകൾ സ്വീകരിച്ചുവരുന്ന "*അന്ത്യോഖ്യാ വിശ്വാസികളോടും*" ചെയ്യുന്ന അക്രമമല്ലേ? ഒരു നൂറ്റാണ്ടുമുമ്പ് പിന്നീട് മുൻ പാത്രിയർക്കീസ് വിഭാഗം മെത്രാൻ ആയ ഒരാൾ കാനോനികമായി മാമോദീസാ സ്വീകരിച്ച ശേഷമല്ല കോറൂയോ ആയത് എന്നറിഞ്ഞപ്പോൾ തന്റെ പഴയ സെമിനാരി പഠനകാലത്ത് മാമോദീസാ മുക്കി മൂറോനഭിഷേകം നൽകിയ ശേഷം ശെമ്മാശപട്ടം നൽകിയ ചരിത്രം നിലവിലുണ്ട്.

മൂറോന്റെ കാര്യം പറഞ്ഞാൽ ഒത്തിരി പഴയ കഥ പറയാനുണ്ട്. 1876–ൽ മലങ്കരയിൽവച്ച് താൻ കൂദാശ ചെയ്ത മൂറോൻ, കാനോൻ നിയമത്തിനു തികച്ചും വിരോധമായി വിപണന വസ്തു ആക്കിയതിനാണ് സഹയാത്രികനായ അബ്ദുള്ളാ മാർ ഗ്രീഗറിയോസ് മെത്രാനെ പത്രോസ് ത്രിതീയൻ പാത്രിയർക്കീസ് മുടക്കിയത്. അതേ അബ്ദുള്ളാ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ പിന്നീട് അബ്ദുള്ളാ ദ്വിതീയൻ പാത്രിയർക്കീസായി മലങ്കരയിലെത്തി 1910–ൽ വി. മൂറോൻ കൂദാശ നടത്തി. ആ മൂറോനും സ്വയം "*കച്ചവടം നടത്തി*" എന്നും, അത് എത്തിച്ചേർന്നത് അനർഹരുടെ കൈയ്യിലാണന്നും ഉള്ള രേഖാധിഷ്ഠിതമായ ആരോപണം നിലവിലുണ്ട്. പിന്നീട് സഖാ പ്രഥമൻ ബാവായെക്കൊണ്ട് വേദവിപരീതികൾക്ക് മൂറോൻ നൽകിക്കാൻ ശ്രമിച്ചു എന്നും, അതിനുശേഷം സമീപകാലത്ത് ഭീമമായ വിലവാങ്ങി പെന്തക്കോസ്ത് പാസ്റ്റർക്ക് വിറ്റു എന്നുമുള്ള ആരോപണങ്ങൾക്ക് മറുപടി പറയേണ്ടത് അതിൽ "*തരകു പറ്റി*" എന്നു സമൂഹത്താൽ ആരോപിക്കപ്പെടുന്ന, "*ബുദ്ധിജീവി*" എന്നു സ്വയം അഭിമാനിക്കുന്ന, മെത്രാനും കൂട്ടരുമാണ്. അത്രയുമേ ഉള്ളു "*ജാക്കബൈറ്റ് സിറിയൻ ക്രിസ്ത്യൻ സഭ*"യുടെ പരിശുദ്ധ മൂറോനെപ്പറ്റിയുള്ള കാഴ്ച്ചപ്പാട്. അതിനവരെ കുറ്റം പറഞ്ഞിട്ടു കാര്യമില്ല. വ്യാപാരത്താൽ തലന്തുകൾ വർദ്ധിപ്പിച്ചവർ എന്നാണല്ലോ സുറിയാനി പാരമ്പര്യത്തിൽ ഉത്തമ ആചാര്യന്മാരെ വിശേഷിപ്പിക്കുന്നത്. അതിനൊന്നും തൽക്കാലം സമയമോ യാഗ്യതയോ ഇല്ലാത്തവർ അതീവ ലാഭകരമായ മൂറോൻ കച്ചവടം നടത്തി ലാഭമുണ്ടാക്കും! അതിലെന്താ തെറ്റ്?

തുടർച്ചയായി വിശുദ്ധ മൂറോനെ വിപണന വസ്തുവാക്കിയവർ ഇന്നതിനെ മലങ്കര സഭയെ ഭീഷണിപ്പെടുത്താനുള്ള ആയുധമാക്കി മാറ്റിയതിൽ അത്ഭുതത്തിന് അവകാശമില്ല. അത്ര വിലയേ അവർ പരിശുദ്ധ മൂറോന് നൽകിയിട്ടുള്ളു. ഈ ഭീഷണി ഭയന്ന് മലങ്കര സഭ, "*കടുകു തുളച്ച് അതിനകത്ത് ഒളിക്കുമെന്ന്*" വിശ്വസിച്ചവർക്കു തെറ്റി. മലങ്കര സഭ നിന്ന നിലയിൽത്തന്നെ നിൽക്കും. ഉറച്ചുതന്നെ.

രണ്ടാമതും മൂന്നാമതും മൂറോൻ പൂശണമെന്നു ജൽപ്പിക്കുമ്പോൾ, മലങ്കരസഭയിൽനിന്നും മാമോദീസായും മൂറോനും സ്വീകരിച്ച, ഇല്ലാത്ത സഭയിലെ "*വേദജ്ഞാനികളായ മെത്രാന്മാർ*" ഒന്നു ശ്രദ്ധിക്കണം. മലങ്കര സഭയുടെ മുഖ്യധാരയിൽ നിന്നും പുത്രവധുവായി വന്ന മരുമകളുടെ ഇടവകയിൽ നസ്രാണി പാരമ്പര്യമനുസരിച്ച് "*പൊക്കണവും കല്ലും കവിണി*യുമായി തലതൊടാൻ പോകുന്ന പാവം "*അന്ത്യോഖ്യാ വിശ്വാസി*"യെ ഒന്നു പരിഗണിക്കണം. പട്ടമില്ലാത്ത "*കുപ്പായധാരി* "ചൊല്ലിത്തരുന്ന വിശ്വാസ പ്രഖ്യാപനം ഏറ്റുചൊല്ലി ആ പൈതലിനെ സഭാംഗമാക്കേണ്ടി വരുന്ന തികഞ്ഞ അന്ത്യോഖ്യാ വിശ്വാസിയായ ആ ഹതഭാഗ്യന്റെ മനസിൽ എന്തായിരിക്കും?

അതു മാത്രമല്ല; റോമൻ കത്തോലിക്കാ, ആംഗ്ലിക്കൻ പാരമ്പര്യങ്ങൾ പോലെ സ്തിരീകരണത്തിനു മാത്രമല്ല സുറിയാനി പാരമ്പര്യത്തിൽ മൂറോൻ ഉപയോഗിക്കുന്നത്. മാമോദീസായുടേയും ഭാഗമാണ് വി. മൂറോൻ. മലങ്കരസഭയുടെ മൂറോൻ ത്യജിതമെങ്കിൽ അവരുടെ മാമോദീസായും വ്യർത്ഥ്യം. പിന്നെന്തിനു അത് അംഗീകരിക്കണം? അതു മനസിലാകണമെങ്കിൽ കൂദാശാ ദൈവശാസ്ത്രത്തെക്കുറിച്ചു പ്രാഥമികജ്ഞാനമെങ്കിലും ഉണ്ടാകണം. അതില്ലല്ലോ. അതെങ്ങിനെ അറിയാൻ? കൊട്ടിഘോഷിക്കുന്ന "*അന്ത്യോഖ്യാ വിശ്വസം*" നെസ്തോറിയൻ വേദവിപരീതമാണന്നു പോലും അറിയാത്ത അന്തര്ദേശീയ "*വേദശാസ്ത്രജ്ഞന്മാരാണ്*" പുത്തൻകുരിശു പ്രസ്ഥാനത്തിന്റെ പ്രണേതാക്കൾ.

പിന്നെ വിവാഹം. സാങ്കേതികമായി ഇപ്പോൾ മുൻ പാത്രിയർക്കീസ് വിഭാഗത്തിന്റെ കൈവശമിരിക്കുന്ന പള്ളികളിൽനിന്നും മലങ്കര സഭയ്ക്ക് ദേശകുറി സ്വീകരിക്കാനാവില്ല എന്നതാണ് സത്യം. നിയമാനുസൃത വികാരിയും കൈക്കാരനും ചേർന്നാണ് ദേശകുറി എഴുതേണ്ടത്. മുൻ യാക്കോബായ വിഭാഗം നിയമിച്ച ഒരു പട്ടക്കാരനും നിയമാനുസൃത വികാരിയല്ല. അതിനാൽത്തന്നെ കൈക്കാരനും. അവരെഴുതുന്ന ദേശകുറിക്ക് നിയമദൃഷ്ട്യാ കടലാസിന്റെ വില പോലുമില്ല! അനധികൃത കൈവശത്തിലിരിക്കുന്ന പള്ളികളിൽനിന്നും നിയമാനുസൃത വികാരിയുടെ ദേശകുറി മാത്രമേ സ്വീകരിക്കൂ എന്നു മലങ്കര സഭ തീരുമാനിച്ചാൽ അന്നു തീരും ദേശകുറി വിലക്ക്.

മറിച്ച്, മലങ്കരസഭയില ഒരു ഇടവകയിൽ നിന്നും ദേശകുറി ഏഴുതുന്നത് മലങ്കരസഭയിലെ ഒരു ഇടവകയിലേയ്ക്കു മാത്രമാണ്. അവിടെ വികാരിയുടെ പേര് അപ്രസക്തമാണ്. അവിടുത്തെ നിയമാനുസൃത വികാരി ആരാണോ അദ്ദേഹമാണ് അത് സ്വീകരിക്കേണ്ടത്. അല്ലാതെ ഒരിക്കലും പുത്തൻകുരിശു സൊസൈറ്റിക്ക് എഴുതില്ല. അധിനിവേശ കാഷ്മീർ പോലെ അനധികൃത കൈവശത്തിലിരിക്കുന്ന ഇടവകകളിലെ നിയമാനുസൃത വികാരിമാരുടെ ദേശകുറി മാത്രമേ സ്വീകരിക്കു എന്നു മലങ്കര സഭ കർശനമായ തീരുമാനമെടുത്താൽ അന്നു തീരുന്ന പ്രശ്നമേയുള്ളു.

മുമ്പ് ഈ ലേഖകൻ ചോദിച്ച ചോദ്യം ഒരിക്കൽക്കൂടെ ആവർത്തിച്ചുകൊള്ളട്ടെ. മലങ്കരസഭയിലെ എല്ലാ പള്ളികൾക്കും നിയമാനുസൃത വികാരിയെ ഭരണഘടനപ്രകാരം നിയമിച്ചിട്ടുണ്ട്. പ. സഭയിലേയ്ക്ക് മുൻ പാത്രിയർക്കീസ് വിഭാഗത്തിന്റെ കൈവശമിരിക്കുന്ന പള്ളികളിൽനിന്നും വിവാഹം നിശ്ചയിക്കുകയും ദേശകുറി നൽകാൻ വിസമ്മതിക്കുകയും ചെയ്യുന്ന സാഹചര്യത്തിൽ കടുത്ത പാത്രിയർക്കീസ് പക്ഷക്കാർ പോലും അവിടുത്തെ നിയമാനുസൃത വികാരിയെ സമീപിച്ച് ദേശകുറി വാങ്ങുന്നതിനെ തടയാനാവുമോ? ദേശകുറി ലഭിക്കാത്ത ആരെങ്കിലും കോടതിയെ സമീപിച്ചാലോ? "*യാക്കോബായ*" വികാരി സ്വമേധയാ പുറത്താവുകയാവും ഫലം.

ഇല്ലാത്ത *ജാക്കബൈറ്റ് സിറിയൻ ക്രിസ്ത്യൻ സഭ*"യുടെ മെത്രാപ്പോലീത്തൻ ട്രസ്റ്റിയുടെ അദ്ധ്യക്ഷതയിൽ കൂടിയ സുന്നഹദോസിന്റെ തീരുമാനം ഇല്ലാത്ത സഭയുടെ കാതോലിക്കാ (അതോ മപ്രിയായനയോ?) കല്പനമൂലം ശാശ്വതമാക്കിയപ്പോൾ തട്ടുകേടു കിട്ടിയത് അതേ "*ഇല്ലാത്ത സഭ*"യിലെ കത്തനാരുമാർക്കാണ്. ടി. കല്പനപ്രകാരം ഓർത്തഡോക്സ് ഭവനങ്ങളിൽ ഇനി ശവസംസ്ക്കാര ശുശ്രൂഷകൾക്കും മറ്റും കറുത്ത കുപ്പായം ഉപയോഗിക്കാൻ പാടില്ല. ഇനി ഓർത്തഡോക്സ് ബന്ധുവീടുകളിൽ – സ്വന്തം അമ്മായിയപ്പന്റെ ശവമടക്കിനു പോലും – അവർ വെറും പാന്റ്സും ഷർട്ടും ധരിച്ചു പോകേണ്ടിവരും! കാരണം മലങ്കരയിലെ കശ്ശീശാമാർ വെളുത്ത കുപ്പായം ധരിക്കുന്നത് 1875–ൽത്തന്നെ പത്രോസ് ത്രിതീയൻ പാത്രിയർക്കീസ് കർശനമായി നിരോധിച്ചിട്ടുണ്ട്! ഇപ്പോഴത്തെ കൽപ്പനയിൽ കറുത്തകുപ്പായം നഹി! പാത്രിയർക്കീസിന്റെ കല്പനയിൽ വെളുത്തകുപ്പായം നഹി!! വലഞ്ഞല്ലോ ദൈവമേ?

ഏതായാലും "*വിത്തെടുത്ത് കുത്തിയതുപോലെ*" ആയിപ്പോയി ഇപ്പോഴത്തെ ഉടക്കു കല്പന. 1975–ലെ പാത്രിയർക്കീസിന്റെ മുടക്ക് പ്രാബല്യപ്പെടുത്തിയത് 2020 ഓഗസ്റ്റിൽ "*മെത്രാപ്പോലീത്തൻ ട്രസ്റ്റി*"യുടെ ഇടവകയായ മുളന്തുരുത്തിപ്പള്ളി കോടതിവിധിപ്രകാരം ഭാഗികമായി സർക്കാർ നടത്തിയെടുത്തപ്പോഴാണ്. ഇപ്പോൾ പാശുപാതാസ്ത്രവും കയറി പ്രയോഗിച്ചു കഴിഞ്ഞു. ഇനി ആവനാഴിയിൽ അമ്പുകളൊന്നും ബാക്കിയില്ലല്ലോ? ഇനി മുളന്തുരുത്തിപ്പള്ളി വിധി നടത്തിപ്പ് പൂർണ്ണമാക്കുമ്പോഴും, ഒന്നിനുപുറകെ

ഒന്നായി ഇതര പള്ളികളിൽ കോടതിവിധി പ്രാബല്യത്തിൽ വരുമ്പോഴും എന്തു ചെയ്യും?

1911 തുലാമാസത്തിൽ പരമസ്വാതികനായിരുന്ന മുറിമറ്റത്തിൽ മാർ ഈവാനിയോസ് (പിന്നീട് ഒന്നാം കാതോലിക്കാ) പിറവത്തുപള്ളിയിൽ വി. കുർബാന അർപ്പിച്ചുകഴിഞ്ഞ് അദ്ദേഹത്തെ മദ്ബഹായിൽ ഇരുത്തിക്കൊണ്ടുതന്നെ കണ്ടനാട് ഭദ്രാസന ഭരണത്തിൽ നിന്നും ഒഴിവാക്കിയ അബ്ദുള്ളാ ദ്വിതീയൻ പാത്രിക്കീസിന്റെ കല്പന വായിച്ചു. പിറവത്തെ ചില കത്തനാരുമാരും പ്രമാണികളും ചേർന്നു സംഘടിപ്പിച്ചതാണെങ്കിലും അത് പരസ്യമായി വായിക്കാൻ അതേ കത്തനാരുമാർ വിസമ്മതിച്ചു. തുടർന്ന് ഒരു ശെമ്മാശനാണ് കല്പന വായിച്ചത്. ഇതു കേട്ട് ഹൃദയം തകർന്ന മാർ ഈവാനിയോസ് ഉഗ്രമായ ഒരു ശാപം പേരെടുത്തുപറഞ്ഞ് നടത്തി. "*...ഈ കല്പന എഴുതിയവൻ മറ്റൊരു കല്പനയും എഴുതാതെ പോകട്ടെ. അവൻ തന്റെ ആസ്ഥാനത്തു ചെന്നു പറ്റാൻ സാധിക്കാതെ കണ്ണു രണ്ടും പൊട്ടി ഇട യ്ക്കുവച്ച് കാലഗതിയെ പ്രാപിക്കും. ഈ കല്പന ദേവാലയത്തിൽ കൊണ്ടു വന്നവനു കുഷ്ഠരോഗംപിടിക്കും. ഇതിവിടെ വായിച്ചവൻ പടിഞ്ഞാറോട്ടു തിരിഞ്ഞുനിന്ന് മറ്റൊന്നും വായിക്കാനിടയാകാതെ പോകട്ടെ...*" ഇത്യാദി ആരംഭിച്ച ശാപവചനങ്ങളിൽ ആ കല്പന എഴുതിക്കാൻ ബന്ധപ്പെട്ടവരും കൂട്ടു കൂടിയവരുമായ മറ്റു പല പ്രമുഖ വൈദികരെ സംബന്ധിച്ചും അദ്ദേഹം വ്യക്തമായ ചില പരാമർശനങ്ങൾ നടത്തി. അതെല്ലാം കൃത്യമായി പിൽക്കാല ത്ത് സംഭവിച്ചു. അബ്ദുള്ള പാത്രിയർക്കിസ് മർദീനിൽ തിരിച്ചെത്താൻ സാധി ക്കാതെ രണ്ടു കണ്ണിൻെറയും കാഴ്ച നഷ്ടട്ടെ യറുശലേമിൽ എത്തി അന്ത്യം പ്രാപിച്ചു. നിരോധന കല്പന പള്ളിയിൽ കൊണ്ടുവന്നയാളിനു പിന്നീട് കുഷ്ഠ രോഗം പിടിപെട്ടു കൈകാലുകളുടെ വിരലുകൾ അറ്റുപോയി ദുരിതമനുഭവിച്ചു മരിച്ചു. കല്പന വായിച്ച ശെമ്മാശൻ അധികനാൾ കഴിയുന്നതിനുമുമ്പു കത്തനാരാകതെ മരിച്ചു. അതുപോലെ ബന്ധപ്പെട്ട എല്ലാവർക്കും അദ്ദേഹം വൃണിതഹൃദയനായി കല്പിച്ച വാക്കുകളെല്ലാം ഫലിച്ചതായിട്ടാണ് ചരിത്രം.

പരിശുദ്ധാത്മാവിനു വിരുദ്ധമായ 26 – 10 – 2020 കല്പനയുടെ സ്ഥിതിയും വ്യത്യസ്ഥമല്ല. "*ഈ കല്പന പ്രാവർത്തികമാക്കുന്നവർ....*" എന്നുകൂടി കൂട്ടിച്ചേർക്കണമെന്നുമാത്രം.

ഒരു സംശയം മാത്രം ബാക്കി നിൽക്കുന്നു. "*വിവേകപൂർവം പ്രയോഗിക്കണം*" എന്ന് 2020 ഓഗസ്റ്റ് 20-ലെ തീരുമാനങ്ങൾ പ്രഖ്യാപിച്ചുകൊണ്ട് നിർദ്ദേശിച്ച മുൻ യാക്കോബായ വിഭാഗം സുന്നഹദോസ് സെക്രട്ടറിയെ വെട്ടാനാണോ ഇപ്പോൾ ചാക്രിക ലേഖനം പുറപ്പെടുവിച്ചത്? കല്പനയിൽ പ്രതിപാദിക്കുന്നതുപോലെ അന്ത്യോഖ്യാ പാത്രിയർക്കീസ് ഇഗ്നാത്തിയോസ് അപ്രേം ദ്വിതീയന് ഇതിനെക്കുറിച്ച് വല്ല അറിവുമുണ്ടോ?

## മുളന്തുരുത്തി പള്ളിയുടെ താക്കോൽ സമാധാനപരമായി കൈമാറുമെന്ന് പ്രതീക്ഷിക്കുന്നതായി മാർ ദിയസ് കോറോസ്

കോട്ടയം; രാജ്യത്തെ കോടതിയുടെ അന്തിമവിധി അടിസ്ഥാനമാക്കി യഥാർത്ഥ അവകാശികളായ മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് മുളന്തുരുത്തി പള്ളിയുടെ താക്കോൽ സമാധാനപരമായി കൈമാറുമെന്ന് പ്രതീക്ഷിക്കുന്നതായി മലങ്കര ഓർത്തഡോക്സ് സഭയുടെ സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് മെത്രാപ്പോലീത്ത.

ചർച്ചകൾക്ക് വേണ്ടി നിരന്തരം മുറവിളി കൂട്ടുകയും അവസാനം മുഖ്യമന്ത്രിയുടെ നേതൃത്വത്തിൽ നടന്ന ചർച്ചയിൽ സമാധാനാന്തരീക്ഷം നിലനിർത്തും എന്ന് മുഖ്യമന്ത്രിയ്ക്ക് വാഗ്ദാനം നൽകിയതായി മാധ്യമങ്ങളിലൂടെ പ്രസ്താവിക്കുകയും ചെയ്തവർ മുളന്തുരുത്തി പള്ളിയിൽ സമാധാന ലംഘനത്തിന് കൂട്ട് നിൽക്കയില്ലെന്നു വിശ്വസിക്കുന്നു.മുളന്തുരുത്തി പള്ളിയെ സംബന്ധിച്ച് പാത്രിയർക്കീസ് വിഭാഗത്തിന്റെ എല്ലാ വാദങ്ങളും തള്ളിക്കൊണ്ടാണ് ഇപ്പോൾ സുപ്രീം കോടതി ഉത്തരവുണ്ടായിരിക്കുന്നത്. പള്ളിയുടെ താക്കോൽ ഹൈക്കോടതി വിധി അനുസരിച്ച് നിയമാനുസൃത വികാരിക്ക് കൈമാറുന്നതിനുള്ള എല്ലാ തടസങ്ങളും ഇതോടെ നീങ്ങിയിരിക്കുന്നു. നിർദ്ധിഷ്ട കാലാവധിക്കുള്ളിൽ ജില്ലാ ഭരണകൂടം താക്കോൽ കൈമാറുമെന്ന് പ്രതീക്ഷിക്കുന്നതായും അദ്ദേഹം പറഞ്ഞു.

2019 ഒക്ടോബർ 25-നാണ് മുളന്തുരുത്തി പള്ളി 1934 ഭരണഘടനപ്രകാരം ഭരിക്കപ്പെടണമെന്ന് വിധി ഉണ്ടാകുന്നത്. പാത്രിയർക്കീസ് വിഭാഗത്തിന് തങ്ങളുടെ വാദങ്ങളെ സാധൂകരിക്കുന്ന യാതൊരു തെളിവുകളും കോടതിയിൽ ഹാജരാക്കാൻ സാധിച്ചില്ല. തുടർന്ന് 2020 മെയ് 18ന് ഓർത്തഡോക്സ് സഭയ്ക്ക് അനുകൂലമായി പോലീസ് പ്രൊട്ടക്ഷൻ അനുവദിച്ചു. ഇതിനെയെതിരെയെല്ലാം പാത്രിയർക്കീസ് വിഭാഗം അപ്പീൽ നൽകിയെങ്കിലും അവയെല്ലാം കോടതി തള്ളുകയാണുണ്ടായത്. 2020 ഓഗസ്റ്റ് 17 തിങ്കളാഴ്ച 10 മണിക്ക് മുമ്പ് പള്ളി ഏറ്റെടുക്കണമെന്ന് കേരളാ ഹൈക്കോടതിയുടെ അന്ത്യശാസനത്തെ തുടർന്നാണ് ജില്ലാ ഭരണകൂടം പള്ളി ഏറ്റെടുത്തത്. കേസുകൾ കൊടുക്കുകയും വിധി എതിരായി വരുമ്പോൾ അംഗീകരിക്കില്ലയെന്നു പറയുകയും അതിന് എതിരെ പ്രക്ഷോഭം സൃഷ്ടിച്ച് ക്രമസമാധാന പ്രശ്നം ഉണ്ടാക്കുകയും ചെയ്യുന്നത് അപലപനീയമാണ്. ഈ പരമാർത്ഥം പാത്രയാർക്കീസ് വിഭാഗം മനസ്സിലാക്കുമെന്നും സമചിത്തതയോടെ പ്രവർത്തിക്കുമെന്നും പ്രതീക്ഷിക്കുന്നതായി മാർ ദീയസ്കോറോസ് പറഞ്ഞു.




## മനുഷ്യന്റെ നിസ്സഹായാവസ്ഥകളിൽ പരുമല തിരുമേനിയുടെ മദ്ധ്യസ്ഥത സഹായമാകും: ബ്ലസ്സി

പരുമല: കാഴ്ചകളുടെ ലോകത്ത് മനുഷ്യന്റെ നിസ്സഹായാവസ്ഥകളിൽ പരുമല തിരുമേനിയുടെ മദ്ധ്യസ്ഥത സഹായമാകുമെന്ന് പ്രശസ്ത ചലച്ചിത്ര സംവിധായകൻ ബ്ലസ്സി പറഞ്ഞു. പരുമല പെരുനാളിനോടനുബന്ധിച്ചുള്ള ഗ്രിഗോറിയൻ പ്രഭാഷണ പരമ്പര ഉദ്ഘാടനം ചെയ്ത് പ്രസംഗിക്കുകയായിരുന്നു അദ്ദേഹം.

ജനങ്ങളെ വിശ്വാസത്തിൽ ഉറപ്പിച്ചുനിർത്തുന്നതിനും വിശുദ്ധിയിലേക്ക് വളർത്തുന്നതിനും പരുമലതിരുമേനിയുടെ ജീവിതം മാതൃകയാകുന്നു എന്ന് അദ്ദേഹം പറഞ്ഞു. സിനിമാചിത്രീകരണ വേളകളിൽ നിസ്സഹായനായ അവസരങ്ങളിൽ പരുമലതിരുമേനിയുടെ മദ്ധ്യസ്ഥത അനുഭവിച്ചറിഞ്ഞ സാക്ഷ്യങ്ങൾ അദ്ദേഹം പങ്കിട്ടു.

ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലിത്ത അദ്ധ്യക്ഷത വഹിച്ചു. സെറാമ്പൂർ സർവകലാശാല പ്രസിഡന്റ് ഡോ. സഖറിയാസ് മാർ അപ്രേം മെത്രാപ്പോലിത്ത മുഖ്യ പ്രഭാഷണം നടത്തി. ഭാരതീയ പൈതൃകത്തെയും ആദ്ധ്യാത്മിക ദർശനത്തെയും ജീവിതത്തിൽ പകർത്തിയ മഹാത്മാവായിരുന്നു പരുമലതിരുമേനിയെന്ന് അദ്ദേഹം പറഞ്ഞു. അസ്സോസ്സിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, പരുമല സെമിനാരി മാനേജർ ഫാ.എം. സി. കുര്യാക്കോസ്, ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ എന്നിവർ പ്രസംഗിച്ചു.

## മുളന്തുരുത്തി പള്ളി കേസ് അപ്പിൽ സുപ്രിംകോടതി തള്ളി

ന്യൂഡൽഹി: കൊച്ചി ഭദ്രസനത്തിൽപ്പെട്ട മുളന്തുരുത്തി പള്ളി കേസിൽ കേരള ഹൈക്കോടതി വിധിക്ക് എതിരെ വിഘടിത വിഭാഗം കൊടുത്ത അപ്പിൽ സുപ്രിംകോടതി തള്ളി.

# ആന്തരിക വിശുദ്ധി അനുഗ്രഹങ്ങൾക്ക് അടിസ്ഥാനം

## കൂദോശ് ഈത്തോ ഞായർ

**(വി. മത്തായി 16:13-23)**




ഫാ. വിനോദ് ജോർജ്

(മാനേജർ, വെട്ടിക്കൽ ദയറാ)


ഇന്ന് പ. സഭയുടെ ശുദ്ധീകരണ പെരുന്നാൾ - Feast of Sanctification - കൂദോശ് ഈത്തോ - പ. സഭയുടെ ഒരു പുതിയ വർഷം പുലരുകയാണ്. സഭയുടെ ആരാധനക്രമങ്ങളുടെയും (ആരാധന വർഷം) ഞായറാഴ്ചകളുടെയും ആരംഭം കൂദോശ് ഈത്തോ ആകുന്നു.

പുതിയ വർഷം ആരംഭിച്ച് പുതിയതിലേക്ക് പ്രവേശിക്കുമ്പോൾ വീണ്ടും ശുദ്ധീകരിക്കപ്പെടുകയാണ്. കഴിഞ്ഞ വർഷം ശുദ്ധീകരണം നടത്തിയതാണ്. ഇതൊരു Rotation Process ആണ്. ശുദ്ധി consistant ആയി നിലനിർത്തുവാൻ നമുക്ക് കഴിയാത്തതുകൊണ്ട് വീണ്ടും ശുദ്ധീകരണപ്രക്രിയ നടത്തുന്നു. സഭയുടെ ശുദ്ധീകരണം എന്നത് വ്യക്തികളുടെ ശുദ്ധീകരണം എന്നതാണെന്ന് പറയേണ്ടതില്ലല്ലോ.

വ്യക്തികളുടെ ശുദ്ധീകരണം രണ്ടു തരത്തിൽ ഉണ്ട്. (1) ബാഹ്യ വിശുദ്ധി (External Purity) - ശരീരത്തിന്റെ ബാഹ്യഭാഗവും വസ്ത്രങ്ങളും ശുദ്ധി വരുത്തി മോടി കൂട്ടിക്കൊണ്ടിരിക്കാം. (2) ആന്തരിക വിശുദ്ധി (Internal Purity).

ഹൃദയവും മനസ്സും ശുദ്ധീകരിക്കുന്നത് സഭയുടെ ശുദ്ധീകരണ പെരുന്നാൾ എന്നത് വ്യക്തികളുടെ ആന്തരിക വിശുദ്ധി ആണ് ലക്ഷ്യമാക്കുന്നത്.

ആന്തരിക ശുദ്ധീകരണത്തിനുള്ള നല്ല മാർഗ്ഗമാണ് ഇന്നത്തെ വി. ഏവൻഗേലിയോൻ ഭാഗം നമ്മെ പഠിപ്പിക്കുന്നത്.

വി. മത്തായി 16:13-23.

**അറിവ് കൂടുമ്പോൾ ശുദ്ധീകരണം കൂടുന്നു**

അറിവ് പ്രധാനമായും രണ്ടു തരത്തിലുണ്ട്.

(1) ബുദ്ധിപരമായ അറിവ് (Intellectual knowledge). ഒന്നും ഒന്നും കൂട്ടിയാൽ രണ്ട് കിട്ടും. രണ്ട് ഹൈഡ്രജനും ഒരു ഓക്സിജനും കൂടിയാൽ വെള്ളം കിട്ടും. ഇത് ബുദ്ധിപരമായ അറിവാണ്.

(2) വ്യക്തിബന്ധങ്ങളിലെ അറിവ് (Personal relationship knowledge). ഇതിന് പല തലങ്ങളുണ്ട്. വ്യക്തിപരമായ അടുപ്പം കൂടുന്തോറും പരസ്പരമുള്ള അറിവും കൂടുന്നു. ഭാര്യയ്ക്ക് ഭർത്താവിനെ വ്യക്തിപരമായി അറിയാം. യേശുക്രിസ്തുവിന് ഭർത്താവിനെ അറിയാം. ഇതിൽ ഭാര്യയ്ക്ക് ഭർത്താവിനെക്കുറിച്ചുള്ള അറിവിനേക്കാൾ യേശുക്രിസ്തുവിന് ഭർത്താവിനെ അറിയാം എന്നുള്ള അളവിന്റെ തീവ്രത കൂടുതലാണ്.

ഇന്നത്തെ വി. വേദഭാഗത്തിൽ യേശുക്രിസ്തു ശിഷ്യന്മാരോട് ചോദിക്കുന്നത് 'മനുഷ്യപുത്രനായ ഞാൻ ആരെന്നാണ് മനുഷ്യർ പറയുന്നത്.' ശിഷ്യന്മാർ പറയുന്നു, 'ചിലർ യോഹന്നാൻ സ്നാപകനെന്നും മറ്റു ചിലർ ഏലിയാവെന്നും, മറ്റു ചിലർ യേറമിയായോ മറ്റു ദീർഘദർശിമാരിൽ ഒരുവനോ ആണ്' എന്ന്.

യേശുക്രിസ്തുവുമായുള്ള സാമീപ്യം തുച്ഛമായ മറ്റു മനുഷ്യരുടെ അറിവ് യഥാർത്ഥമല്ല. അറിവ് കുറവായതുകൊണ്ട് അവരുടെ ആന്തരിക വിശുദ്ധിയുടെ അളവ് കുറവാണെന്ന് മനസ്സിലാക്കാം.

**ബന്ധം കൂടുമ്പോൾ അറിവ് കൂടുന്നു**

യേശുക്രിസ്തുവിന്റെ സാമീപ്യവും ബന്ധവും കൂടുതലായി ലഭിച്ച ശിഷ്യന്മാർക്ക് ആന്തരിക വിശുദ്ധിയുടെ അളവ് കൂടുകയും യേശുക്രിസ്തുവിനെക്കുറിച്ചുള്ള തിരിച്ചറിവ് വ്യക്തവും യാഥാർത്ഥ്യവും ആകുകയും ചെയ്യുന്നു.



യേശുക്രിസ്തു ശിഷ്യന്മാരോട് ചോദിക്കുന്നു, 'നിങ്ങൾ ഞാൻ ആരാണെന്നാണ് പറയുന്നത്?' ശെമവൂൻ കീപ്പാ എല്ലാ ശിഷ്യന്മാർക്കും വേണ്ടി അവരെ പ്രതിനിധീകരിച്ച് മറുപടി പറയുന്നു. 'അങ്ങ് ജീവനുള്ള ദൈവത്തിന്റെ പുത്രനായ മശിഹാ ആകുന്നു' എന്ന്. ആന്തരിക വിശുദ്ധിയുടെ അളവ് കൂടുന്നതുകൊണ്ടാണ് സത്യവും യാഥാർത്ഥ്യവും തിരിച്ചറിയുവാൻ അവർക്ക് കഴിയുന്നത്. യാഥാർത്ഥ്യത്തെക്കുറിച്ചുള്ള തിരിച്ചറിവ് ശുദ്ധീകരണം പ്രാപിച്ച മനസ്സിന്റെയും ഹൃദയത്തിന്റെയും പ്രകടമായ തെളിവാണ്.

**ശുദ്ധീകരണം കൂടുമ്പോൾ അനുഗ്രഹവും നന്മയും കൂടുന്നു**

യേശുക്രിസ്തുവുമായുള്ള ബന്ധം കൂടുമ്പോൾ വിശുദ്ധിയുടെ ആഴം വർദ്ധിക്കുന്നതുകൊണ്ട് അനുഗ്രഹങ്ങൾ ഒന്നിനു പുറകെ ഒന്നായി നമ്മെ തേടിവരുന്നു. പ. പത്രോസ് ശ്ലീഹാ യേശുക്രിസ്തുവിനെക്കുറിച്ച് 'നീ ജീവനുള്ള ദൈവത്തിന്റെ പുത്രനായ മശിഹാ ആണ്' എന്ന യാഥാർത്ഥ്യം വിളിച്ചുപറയുമ്പോൾ, യേശുക്രിസ്തു പ. പത്രോസ് ശ്ലീഹായെ അനുഗ്രഹിക്കുകയാണ്.

"യൗനായുടെ പുത്രനായ ശെമവൂനേ! നീ ഭാഗ്യവാൻ...നീ പാറയാകുന്നു. ഈ പാറമേൽ ഞാൻ എന്റെ സഭയെ പണിയും. പാതാളഗോപുരങ്ങൾ അതിനോടു മല്ലിടുകയില്ല. സ്വർഗ്ഗരാജ്യത്തിന്റെ താക്കോലുകൾ ഞാൻ നിനക്കു തരും. നീ ഭൂമിയിൽ കെട്ടുന്നതൊക്കെയും സ്വർഗ്ഗത്തിൽ കെട്ടപ്പെട്ടതായിരിക്കും. നീ ഭൂമിയിൽ അഴിക്കുന്നത് സ്വർഗ്ഗത്തിൽ അഴിക്കപ്പെട്ടിരിക്കും" (വി. മത്തായി 16:18).

ആന്തരിക വിശുദ്ധി പ്രാപിക്കുന്ന എല്ലാ മനുഷ്യർക്കും ലഭിക്കുന്ന അനുഗ്രഹങ്ങൾ വലുതാണ്. കണ്ണ് കണ്ടിട്ടില്ലാത്തതും കാത് കേട്ടിട്ടില്ലാത്തതും ഹൃദയം കൊണ്ട് സങ്കൽപിച്ചിട്ടില്ലാത്തതുമായ അനുഗ്രഹങ്ങൾ ഉണ്ടാകും.

**ആന്തരിക വിശുദ്ധി ദൈവത്തിന്റെ മന്ദിരമാകുന്നതിന് കാരണമാകുന്നു**

ഇന്നത്തെ വി. കുർബാനയിലെ വി. പൗലോസ് ശ്ലീഹായുടെ ലേഖനം 1 കൊരി. 3:16, 17 വാക്യങ്ങൾ ഉൾപ്പെടുന്നതാണ്. അവിടെ പ. പൗലോസ് ശ്ലീഹാ പറയുന്നു, 'നിങ്ങൾ ദൈവത്തിന്റെ മന്ദിരമെന്നും ദൈവത്തിന്റെ ആത്മാവ് നിങ്ങളിൽ വസിക്കുന്നു എന്നും നിങ്ങൾ അറിയുന്നില്ലേ, ദൈവത്തിന്റെ മന്ദിരം നശിപ്പിക്കുന്നവരെ ദൈവവും നശിപ്പിക്കും.'

ദൈവത്തിന്റെ മന്ദിരം എന്ന പ്രതീകം മനുഷ്യന് ലഭിക്കുന്നതാണ്. അത് വിശുദ്ധിയുടെ പ്രതീകമാണ്. ആന്തരിക വിശുദ്ധിയാണ് അതിന്റെ പ്രധാന മാനദണ്ഡം.

**പ. പരുമല തിരുമേനി ആന്തരിക വിശുദ്ധിയിലൂടെ അനുഗ്രഹങ്ങൾ പ്രാപിച്ച വിശുദ്ധൻ**

ഇന്ന് നവംബർ ഒന്ന്. പ. പരുമല തിരുമേനിയുടെ 118-ാം ഓർമ്മപ്പെരുന്നാൾ ലോകമെമ്പാടും കൊണ്ടാടുകയാണ്. യേശുക്രിസ്തുവിനോടുള്ള ബന്ധം സ്ഥിരമായി നിലനിർത്തി അറിവ് വർദ്ധിപ്പിച്ച് ശുദ്ധീകരിക്കപ്പെട്ട ഹൃദയവും മനസ്സുമായി തന്റെ ഇഹലോകവാസം പൂർത്തിയാക്കിയ പരിശുദ്ധൻ.

യേശുക്രിസ്തു ആരെന്ന് സമ്പൂർണ്ണമായി തിരിച്ചറിഞ്ഞ് ജീവിച്ച വിശുദ്ധൻ. ഹൃയവും മനസ്സും ശരീരവും ശുദ്ധീകരിക്കുവാൻ നിരന്തരം ക്രിസ്തുവുമായുള്ള സമ്പർക്കത്തിലായിരുന്ന തിരുമേനിയെ നമുക്ക് മാതൃകയാക്കാം.

ഇന്ന് സകല ശുദ്ധിമാന്മാരുടെയും ശുദ്ധിമതികളുടെയും സകല സഹദേന്മാരുടെയും രക്തസാക്ഷികളുടെയും ഓർമ്മയുടെ ദിവസവുമാണ്. ആന്തരിക വിശുദ്ധിയുടെ തോത് അനുദിനം വർദ്ധിപ്പിച്ചുകൊണ്ടിരുന്ന വിശുദ്ധരെയെല്ലാം നമുക്ക് ഓർക്കാം. ക്രിസ്തുവിനോടൊപ്പം ക്രിസ്തുവിനുവേണ്ടി മാത്രം ജീവിച്ച വിശുദ്ധർ.

**കേരളപ്പിറവി ദിനം ആഘോഷിക്കുന്ന മലയാളികൾ മലയാളിത്വം ഉപേക്ഷിക്കരുത്**

ഇന്ന് നവംബർ ഒന്ന്. കേരളപ്പിറവിദിന വാർഷികം. ഈ ദിനം നമ്മെ ഓർമ്മപ്പെടുത്തുന്നത് മലയാളികളുടെ മലയാളിത്വം നഷ്ടപ്പെടാതെ സൂക്ഷിക്കണമെന്നതാണ്. മനസ്സിന്റെ ശുദ്ധതയിൽ നിന്നാണ് നാം മലയാളി ആണെന്നുള്ള അടിസ്ഥാന അറിവ് നമുക്ക് ലഭിക്കുന്നത്. കേരളത്തിനകത്തും പുറത്തും ലോകമെമ്പാടുമുള്ള മലയാളികൾ തങ്ങളുടെ മലയാളിത്വം നഷ്ടപ്പെടുത്തരുത്. മലയാള ഭാഷയെ വളരെ പുച്ഛത്തോടെ കാണുന്നവരുടെ എണ്ണം കൂടിവരുന്നു. കേരളത്തിനു പുറത്തുള്ള മാതാപിതാക്കളിൽ പലരും അവരുടെ മക്കളെ മലയാളഭാഷ ഉച്ചരിക്കുവാനോ പഠിപ്പിക്കുവാനോ തയ്യാറാകുന്നില്ല എന്ന ദുരവസ്ഥ ഒഴിവാക്കേണ്ടതാണ്.



## പുസ്തകം




### പുസ്തക പ്രകാശനം




ഡോ.യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് രചിച്ച 'ദൈവമാതാവ്: ഇതാ നിന്റെ അമ്മ' എന്ന ഗ്രന്ഥം സംവിധായകൻ ബ്ലസ്സി, അസ്സോസ്സിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മന് നൽകി പ്രകാശനം ചെയ്തു. ഡോ. സഖറിയാസ് മാർ അപ്രേം മെത്രാപ്പോലീത്ത, ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ, ഫാ. എം. സി. കുര്യാക്കോസ് എന്നിവർ പ്രസംഗിച്ചു.



**മല്ലപ്പള്ളി പാതിക്കാട് സെന്റ് പീറ്റേഴ്സ് ആൻഡ് സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമായ പ്രൊഫ. രശ്മി സിബി (TMM കോളജ്, കവിയൂർ) ഒബ്സ്റ്റട്രിക്സ് ആൻഡ് ഗൈനക്കോളജി വിഭാഗത്തിൽ രാജസ്ഥാൻ ജെ. ജെ. റ്റി സർവ്വകലാശാലയിൽ നിന്നും പി.എച്ച്.ഡി. കരസ്ഥമാക്കി. മല്ലപ്പള്ളി ആനിക്കാട് പാറോലിക്കൽ സിബി ജോണിന്റെ ഭാര്യയും, മാന്നാർ പാവുക്കര മൂത്തമഠത്തിൽ തോമസ് തങ്കച്ചന്റെയും സൂസമ്മയുടെയും മകളുമാണ്.**



## വിശുദ്ധിയും സാമൂഹിക പ്രതിബദ്ധതയും സമന്വയിപ്പിച്ച കർമ്മയോഗി

പരുമല: വിശുദ്ധിയും സാമൂഹിക പ്രതിബദ്ധതയും സമന്വയിപ്പിച്ച കർമ്മയോഗിയാണ് പരുമല തിരുമേനി എന്ന് ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലിത്ത പറഞ്ഞു. വിശുദ്ധി വളർത്തുന്ന ആദ്ധ്യാത്മിക ശിക്ഷണവും സാമൂഹിക കാഴ്ചപ്പാടുകളും പരുമല തിരുമേനിയുടെ ജീവിതത്തിൽ പ്രകാശം പരത്തി. ഗ്രിഗോറിയൻ പ്രഭാഷണത്തിൽ അദ്ധ്യക്ഷത വഹിച്ച് പ്രസംഗിക്കുകയായിരുന്നു അദ്ദേഹം.

ക്രിസ്ത്യൻ കോൺഫ്രൻസ് ഓഫ് ഏഷ്യാ ജനറൽ സെക്രട്ടറി ഡോ. മാത്യൂസ് ജോർജ്ജ് ചുനക്കര മുഖ്യ പ്രഭാഷണം നടത്തി.

നീതിപൂർവമായ സാമൂഹ്യവ്യവസ്ഥിതിക്കുവേണ്ടി ആദ്ധ്യാത്മിക പോരാട്ടം നടത്തിയ വിശുദ്ധനായിരുന്നു പരുമല തിരുമേനി എന്ന് അദ്ദേഹം പറഞ്ഞു. പരുമല തിരുമേനിയുടെ ആദ്ധ്യാത്മിക ദർശനത്തിൽ യോഗാത്മകതയും മാനവികതയും സമന്വയിച്ചിരുന്നു.

ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, അസോസിയേഷൻ സെക്രട്ടറി അഡ്വ.ബിജു ഉമ്മൻ, പരുമല സെമിനാരി മാനേജർ ഫാ.എം.സി.കുര്യാക്കോസ്, ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ, ദീപക് സി. ഏലിയാസ് ചാത്തുരുത്തി, ഫാ. വൈ. മത്തായിക്കുട്ടി എന്നിവർ പ്രസംഗിച്ചു.

# Church in need of Sanctification?

## *Koodhosh Eetho* (Sanctification of Church) Sunday

**Fr. Dr. Joshi Varrghese**



**Evening:** St. Mark8: 27 -33
**Morning:** St. John 21: 15 – 22
**Before Holy Qurbana:** Exodus 33:7-11, Exodus 40 : 17-38, Isaiah6: 1 – 8
**Holy Qurbana:** I Peter2:1-12, I Corinthians 3:16-17, 6:15 -20, St. Matthew 16:13-23

**St. Matthew 16:13-23**

We enter into a new Liturgical Year with the Feast of *Koodosh Etho*, which means the Sanctification of the Church. *Koodosh Etho* is observed on the 1st Sunday which comes after 29th October. The *Evangelion* portion for the day is St. Matthew 16:13-23, which involves Peter's declaration of who Jesus is at Caesarea Philippi.

**a. The Church and Sanctification**

What do we mean by the Sanctification of the Church? Why is it so important? The Church is not just another organisation formed for a cause or a mere gathering of believers. The Church is a living entity which is a mystical union with Jesus Christ. The Word of God refers to the Church as the Body of Christ , the individual members being likened to the various parts of a body (Romans 12:4-5; 1 Corinthians 12:12-27; Ephesians 1:22-23; Ephesians 4:12; Colossians 1:24). St. Paul states, Christ is the "head of the body, the church" (Colossians 1:18). Another attribute of the Church is the Bride of Christ (Ephesians 5:22, 23; 2 Corinthians 11:2, Revelation 19:7).

St. Paul asserts that the Church is also the Household of God; "…God's household, which is the church of the living God, the pillar and foundation of the truth" (1 Timothy 3:15). True Faith and True Worship are the hallmarks of Orthodoxy. *Koodosh Etho* is an occasion to reflect upon our True Faith and True Worship. It is an occasion to evaluate whether as a Church or as a Parish we truly are able to imbibe the Orthodox way.

Orthodoxy gives importance to Liturgy as well as Liturgy after Liturgy. Liturgy after Liturgy can be summed up as what the Church does outside its 'four walls'. The Church cannot remain blind to the injustice happening around; deaf to the cries of the oppressed; and dumb when poor and marginalised are deprived of their human dignity. The prophets of the Old Testament and John the Baptist are sparkling examples of prophetic intervention against injustice and oppression. The recent arrest of Fr. Stan Swamy, a Jesuit priest, illustrates that if you choose to stand with the oppressed, there are high chances that you would also be oppressed; if you give voice to the voiceless, attempts would be there to mute your voice. St. Gregorios of Parumala, whose memorial feast we celebrate this week, Blessed Alvares Mar Yulios and Pathrose Mar Osthathios of Blessed Memory are examples of prophetic actions from MOSC.

**b. I need Sanctification ?**

Sanctification of the Church also means the sanctification of its members. For each believer is Church/ Temple of God. "Do you not know that you are God's temple and that God's Spirit dwells in you" (1Cor 3:16). Through Holy Baptism we are set apart for God and also we receive the Holy Spirit. The indwelling of God's Spirit makes us to be temple of God. Unfortunately we often ignore the dwelling of the Holy Spirit and lead life on the basis of our own whims and fancies.

*Koodosh Etho* shall be an occasion to revisit the oath taken during our Baptism to adhere to Christ and His teachings and to renounce Satan and his temptations. This should be an occasion to shake off 'the sin that clings so closely'. We need to be purged off from the various sins of disobedience, covetousness, slander, envy, addiction to drugs/ pornography, slothfulness, indifference, luxury, neglect of the needy, cruelty towards others including our own family members etc. Let's take a moment to re-sanctify ourselves through repentance and submission to the will of God. We need to regain the lost holiness and become worthy temples of God. "I urge you therefore, brethren, by the mercies of God, to present your bodies as a living and holy sacrifice, well-pleasing to God, which is your spiritual service of worship" (Rom. 12:1). Attending the spiritual service of worship/ liturgy alone is not enough. We need to become 'holy sacrifice, well-pleasing to God'. The way we lead our life after attending one Liturgy until the next Liturgy is important. In short, our holiness matters!

**c. Beware of a head-down fall**

What happened to Peter is a lesson to the Church leaders and believers alike. Jesus hailed the faith of Peter. What else should a disciple need more than the certificate from his Master? His faith was appreciated as a model in front of the fellow disciples. Alas, after a few verses we read Jesus calling Peter as a 'stumbling block' as "you are setting your mind not on divine things but on human things". Immediately after extolling Peter's faith as a model, Jesus scolds him for not having focus on divine things.

We, who may be attending the Churches regularly (physically/ virtually) and following the observances of fasting, prayers etc. may feel that we are 'good Christians' who would be admired like Peter. This might lead to spiritual pride. But we need to be extra vigilant to persevere in faith. We should always bear in mind that it takes only a moment of carelessness to fall. St. Paul rightly warns us "So if you think you are standing, watch out that you do not fall" (1 Corinthians 10:12). Each moment of our life is a gift of God and to continue in virtue we need His Grace.

**Conclusion**

As we enter the New Year, let us take a pause, rectify and stride forward. Take a pledge that 'I would persist in keeping myself holy from the blemishes of this world'. At the same time we need to remind us always, if even Peter was susceptible to wander off, how much cautious we ordinary mortals should be to stay in the path of God. As we read in 1 Peter 2:5, '… like living stones, let ourselves be built into a spiritual house, to be a holy priesthood, to offer spiritual sacrifices acceptable to God through Jesus Christ'.





പരുമല മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ ഓർമ്മ പെരുന്നാളിന് മുന്നോടിയായി കൂത്താട്ടുകുളം ചോരകുഴി സെന്റ് സ്റ്റീഫൻസ് ഓർത്തഡോക്സ് പള്ളിയിൽ തുമ്പമൺ ഭദ്രാസനാധിപൻ കുര്യാക്കോസ് മാർ ക്ളീമിസ് കൊടി ഉയർത്തുന്നു.



മാവേലിക്കര തെയോഭാവൻ അരമനയിൽ നടന്ന വിദ്യാരംഭ ചടങ്ങിൽ അലക്സിയോസ് മാർ യൗസേബിയോസ് കുരുന്നിനെ ആദ്യാക്ഷരം എഴുതിക്കുന്നു.



കണ്ടനാട് പള്ളിയിൽ ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ വി. കുർബാന അർപ്പിച്ചു



Foundation stone laying of St. Mary's Cathedral Guesthouse at Naroda Campus.



ഡൽഹി ഭദ്രാസനത്തിലെ സെന്റ് ജെയിംസ് ഓർത്തഡോക്സ്, മയൂർ വിഹാർ ഫേസ് ത്രീ ഇടവകയുടെ വലിയ മാർ യാക്കോബ് ശ്ലീഹായുടെ ഓർമ്മപ്പെരുന്നാൾ ഒക്ടോബർ മാസം 18 തീയതി മുതൽ 25 തീയതി വരെ നടന്നു. പെരുന്നാൾ വിശുദ്ധ കുർബാനയ്ക്ക് ഡോ. യുഹാനോൻ മാർ ദിമെത്രിയോസ് മുഖ്യകാർമ്മികത്വം വഹിച്ചു



കോട്ടയം ഭദ്രാസനത്തിലെ വിദ്യാർത്ഥി പ്രസ്ഥാനത്തിൻറെ ആഭിമുഖ്യത്തിൽ, വിദ്യാർത്ഥികളുടെ skill development നായി നടത്തുന്ന പദ്ധതിയായ TWEENS-ന്റെ ഉദ്ഘാടനം യൂഹാനോൻ മാർ ദിയസ്കോറോസ്, വാകത്താനം MD UP സ്കൂളിലെ പ്രധാനാദ്ധ്യാപിക ഷൈനി കുര്യന് നവംബർ മാസത്തിലെ MODULE നൽകിക്കൊണ്ട് നിർവഹിച്ചു. പഠനത്തോടൊപ്പം തന്നെ പാഠ്യ സംബന്ധമായ മറ്റു വേദികളും കുട്ടികളെ മുൻപോട്ട് നയിക്കുക എന്നതാണ് ഈ പ്രോഗ്രാം ലക്ഷ്യം വയ്ക്കുന്നത്. 2020 –'21 അധ്യയന വർഷത്തിലുടനീളം ഒരു സ്കൂളിലെ തിരഞ്ഞെടുക്കപ്പെടുന്ന ചുരുക്കം വിദ്യാർത്ഥികൾക്കായാണ് പദ്ധതി ആവിഷ്കരിച്ചിരിക്കുന്നത്.




പ. കാതോലിക്കാ ബാവയുടെ കാതോലിക്ക സ്ഥാനാരോഹണത്തിന്റെ പത്താം വാർഷീക ആഘോഷത്തിൻറെ ഭാഗമായി  കുന്നംകുളം ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ അയ്യംപറന്പ് ബഥേൽ കുന്നിൽ ബസ്സേലിയോസ് മാർത്തോമ്മ പൗലോസ് ദ്വിതീയൻ ഹൗസിംങ്ങ് പ്രോജക്ടിൽ ഭവനരഹിതർക്കായി പത്ത് വീടുകൾ നിർമ്മിച്ചു നൽകുന്നു. നിലവിലെ 22 വീടുകൾക്ക് പുറമെയാണിത്. ആയതിന്റെ ശിലാസ്ഥാപനം നവംബർ 1-ന് വൈകിയിട്ട് 4.00 മണിക്ക് കോവിഡ് 19 പ്രോട്ടോകോൾ പാലിച്ചുകൊണ്ട് കുന്നംകുളം ഭദ്രാസന സഹായ മെത്രാപ്പോലീത്ത ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് നിർവ്വഹിക്കുന്നതാണ്.




**കൈപ്പട്ടൂർ പള്ളിയിൽ നിന്നുള്ള പരുമല പദയാത്ര.**






## വിശുദ്ധിയുടെ കാവൽഭടനായി ജനഹൃദയങ്ങളിൽ പ്രശോഭിക്കുന്ന പുണ്യാത്മാവ്

പരുമല: വിശുദ്ധിയുടെ കാവൽഭടനായി ജനഹൃദയങ്ങളിൽ പ്രശോഭിക്കുന്ന പുണ്യാത്മാവാണ് പരിശുദ്ധ പരുമലതിരുമേനി എന്ന് ഏബ്രഹാം മാർ എപ്പിഫാനിയോസ് മെത്രാപ്പോലിത്ത പറഞ്ഞു. പരിശുദ്ധ പരുമല തിരുമേനിയുടെ 118-ാം ഓർമ്മപ്പെരുനാളിനോടനുബന്ധിച്ച് അഖില മലങ്കര സുവിശേഷ സംഘത്തിന്റെയും പ്രാർത്ഥനായോഗത്തിന്റെയും നേതൃത്വത്തിൽ നടന്ന ഉപവാസ ധ്യാനം ഉദ്ഘാടനം ചെയ്ത് പ്രസംഗിക്കുകയായിരുന്നു അദ്ദേഹം. ഫാ. അലക്സ് ജോൺ ധ്യാനം നയിച്ചു. സ്നേഹസന്ദേശം ഗോസ്പൽ ടീം ഗാനശുശ്രൂഷ നിർവഹിച്ചു. പരുമല സെമിനാരി മാനേജർ ഫാ. എം. സി. കുര്യാക്കോസ് പ്രാർത്ഥനായോഗം ജനറൽ സെക്രട്ടറി ഫാ. ജോൺ  വർഗ്ഗീസ് കൂടാരത്തിൽ എന്നിവർ  പ്രസംഗിച്ചു.

## സാമ്പത്തിക സംവരണം സാമൂഹിക സമത്വത്തിലേക്ക് നയിക്കും: അഡ്വ. ബിജു ഉമ്മൻ

കോട്ടയം: സാമ്പത്തികമായി പിന്നാക്കം നിൽക്കുന്നവരും മറ്റ് സംവരണം ഒന്നും ഇല്ലാത്തവരുമായ മുന്നാക്ക വിഭാഗക്കാർക്ക് സർക്കാർ ജോലിക്ക് 10% സംവരണം ഏർപ്പെടുത്താനുള്ള നീക്കം സ്വാഗതാർഹമാണെന്ന് മലങ്കര ഓർത്തഡോക്സ് സഭ അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ.  സാമ്പത്തിക പിന്നാക്കാവസ്ഥ കൂടി പരിഗണിച്ച് മുന്നാക്ക വിഭാഗത്തിൽ ഉള്ളവർക്ക് ജോലി സംവരണം നൽകുന്നത് സാമൂഹിക സമത്വത്തിലേക്കുള്ള സഞ്ചാരം വേഗത്തിലാക്കും. സംവരണ തത്വങ്ങൾ അർത്ഥപൂർണ്ണം ആകണമെങ്കിൽ മുന്നാക്ക വിഭാഗത്തിലെ സാമ്പത്തികമായി പിന്നാക്കം നിൽക്കുന്നവർക്ക് പ്രത്യേക പരിഗണന നൽകണം. ഇത് സംബന്ധിച്ച ചട്ട ഭേദഗതി വിജ്ഞാപനം മുൻകാല പ്രാബല്യത്തോടെ ഉടൻ പുറപ്പെടുവിക്കണമെന്നും അഡ്വ. ബിജു ഉമ്മൻ  ആവശ്യപ്പെട്ടു.



**Holy Consecration  service of the newly renovated Church and altar of St. Mary's Orthodox Syrian Church, Bhilwara, Rajasthan by Dr. Geevarghese Mar Yulios Metropolitan, Diocese of Ahmedabad.**



**പരുമല കൊച്ചു തിരുമേനിയുടെ ജന്മസ്ഥലമായ മുളന്തുരുത്തി ദേശത്തു നിന്ന് പരിശുദ്ധൻ അന്ത്യവിശ്രമം കൊള്ളുന്ന പരുമല സെമിനാരിയിലേക്കുള്ള വടക്കൻ മേഖല പരുമല തീർത്ഥയാത്ര കോവിഡ് പ്രോട്ടോകോളിന്റെ മാനദണ്ഡങ്ങൾ പാലിച്ച് കൊച്ചി ഭദ്രാസന മെത്രാപ്പോലീത്ത ഡോ. യാക്കൂബ് മാർ ഐറേനിയോസ് ആശീർവദിച്ചു യാത്രയാക്കുന്നു.**




## സംഗീത ആൽബം പ്രകാശനം ചെയ്തു

പരിശുദ്ധ പരുമലത്തിരുമേനിയുടെ 118-ാം ഓർമ്മപ്പെരുന്നാളിനോട് അനുബന്ധിച്ച് 'പാലകൻ' എന്ന സംഗീത ആൽബം പ്രകാശനം ചെയ്തു. പാമ്പാടി മാർ കുറിയാക്കോസ് ദയറായിൽ വച്ച് നടന്ന ചടങ്ങിൽ ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് കെ. വി. ജോസഫ് റമ്പാന് നൽകി പ്രകാശനകർമ്മം നിർവ്വഹിച്ചു. പാമ്പാടി ദയറാ മാനേജർ ഫാ. മാത്യു കെ. ജോൺ, അസിസ്റ്റൻറ് മാനേജർ ഫാ. സി. എ. വർഗീസ് എന്നിവർ ചടങ്ങിൽ പങ്കുചേർന്നു.

ഫാ. അനിഷ് കെ. സാമിന്റെ വരികൾക്ക് മനോജ് ബേബി സംഗീതം നൽകി, മലയാളത്തിൻറെ ഭാവഗായകൻ പി. ജയചന്ദ്രൻ ആലാപനം നിർവ്വഹിച്ചിരിക്കുന്ന 'പാലകൻ' ഒക്ടോബർ 31-ാം തീയതി ശനിയാഴ്ച ഓൺലൈൻ മാധ്യമങ്ങളിൽ ലഭ്യമാകും.

### മരോട്ടിച്ചാൽ പള്ളിയുടെ താക്കോൽ പള്ളിയുടെ താക്കോൽ കൈമാറണം

കൊച്ചി: തൃശൂർ ഭദ്രാസനത്തിലെ മരോട്ടിച്ചാൽ പള്ളിയുടെ താക്കോൽ മലങ്കരസഭക്ക് കൈമാറണമെന്ന് ആവശ്യപ്പെട്ടു നൽകിയ റിട്ട് ഹർജി ഹൈക്കോടതി പരിഗണിക്കുകയും രണ്ടു മാസത്തിനകം RDO നടപടി ക്രമങ്ങൾ പൂർത്തിയാക്കി മലങ്കരസഭയ്ക്ക് താക്കോൽ കൈമാറണമെന്ന് ഉത്തരവാകുകയും ചെയ്തു.



**കേരള സർവ്വകലാശാല ഇംഗ്ലീഷ് ഡിപ്പാർട്ട്മെന്റിൽ നിന്ന് എം.എ ഇംഗ്ലീഷ് ലിറ്ററേച്ചറിൽ ജോബ്സൺ ജോഷ്വാ ഒന്നാം റാങ്ക് നേടി. മാവേലിക്കര ഭദ്രാസനത്തിലെ വള്ളികുന്നം സെന്റ് ജോർജ് ഇടവകാംഗം ആണ്. വള്ളികുന്നം സെന്റ് ജോർജ് സൺഡേ സ്കൂൾ ഹെഡ്മാസ്റ്റർ കാവുംകാലി വിളയിൽ ജോഷ്വാ കെ ബേബിയുടേയും, ബിജിയുടേയും മകനാണ്.**



## പരുമല തിരുമേനി: മനുഷ്യനന്മയ്ക്കും ആത്മീയ നവോത്ഥാനത്തിനും ജീവിതം സമർപ്പിച്ച വിശുദ്ധൻ

പരുമല: മനുഷ്യനന്മയ്ക്കും ആത്മീയ നവോത്ഥാനത്തിനും ജീവിതം സമർപ്പിച്ച വിശുദ്ധനാണ് പരുമല തിരുമേനി എന്ന് മലങ്കരസഭയുടെ മാധ്യമ വിഭാഗം അധ്യക്ഷൻ ഡോ.ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലിത്ത പറഞ്ഞു. ആത്മത്യാഗത്തിലൂടെ പരുമലതിരുമേനി വളർത്തിയ ഗുരുശിഷ്യ ബന്ധം ആദ്ധ്യാത്മിക സൂഫി പാരമ്പര്യങ്ങളുടെ മാതൃകയാണെന്നും അദ്ദേഹം പറഞ്ഞു. ഗ്രിഗോറിയൻ പ്രഭാഷണപരമ്പരയിൽ അദ്ധ്യക്ഷത വഹിച്ച് പ്രസംഗിക്കുകയായിരുന്നു അദ്ദേഹം. സൂഫി പ്രഭാഷകൻ പി.എം.എ. സലാം മുസലിയാർ മുഖ്യ പ്രഭാഷണം നടത്തി.

മതമഭേദമെന്യേ ഏവർക്കും ആത്മിക ഊർജ്ജം പകർന്ന വിശുദ്ധനാണ് പരുമല തിരുമേനി എന്ന് അദ്ദേഹം പറഞ്ഞു. മതങ്ങൾ തമ്മിൽ വൈരുദ്ധ്യമല്ല സ്നേഹവും സൗഹൃദവുമാണ് വളർത്തേണ്ടതെന്ന് പരുമല തിരുമേനി ജീവിതത്തിലൂടെ സമൂഹത്തിന് കാണിച്ചുകൊടുത്തു.പരുമല സെമിനാരി മാനേജർ ഫാ. എം. സി. കുര്യാക്കോസ്, ഡോ. എം. എസ്. യൂഹാനോൻ റമ്പാൻ, ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ, ജോർജ്ജ് തഴക്കര എന്നിവർ പ്രസംഗിച്ചു. ജോർജ്ജ് തഴക്കര എഡിറ്റ് ചെയ്ത 'പ്രശസ്തരുടെ പ്രഭാഷണങ്ങൾ' എന്ന ഗ്രന്ഥവും ആരാധനാ കലണ്ടറും ഡോ. ഗീവർഗീസ് മാർ യൂലിയോസ് പ്രകാശനം ചെയ്തു.




## പരുമല തിരുമേനി ആരാധനാ ജീവിതത്തിലൂടെ ആത്മീയ പക്വത നേടി

പരുമല: ആരാധനാ ജീവിതത്തിലൂടെ ആത്മീയ പക്വത നേടി മറ്റുള്ളവരെ പ്രകാശിതരാക്കിയ വിശുദ്ധനാണ് പരുമല തിരുമേനി എന്ന് യൂഹാനോൻ മാർ പോളിക്കാർപ്പോസ് പറഞ്ഞു. ദൈവാശ്രയവും സാമൂഹ്യപ്രതിബദ്ധതയും നന്മയിലേക്കുള്ള തിരിച്ചറിവിന്റെ പാഠങ്ങളും പ്രബോധനങ്ങളിൽ പരുമല തിരുമേനി പകർന്നു. ഗ്രിഗോറിയൻ പ്രഭാഷണ പരമ്പരയിൽ അദ്ധ്യക്ഷത വഹിച്ച് പ്രസംഗിക്കുകയായിരുന്നു അദ്ദേഹം. ഏഷ്യാനെറ്റ് ന്യൂസ് പ്രിൻസിപ്പൽ കറസ്പോണ്ടന്റ് ജോഷി കുര്യൻ മുഖ്യ പ്രഭാഷണം നടത്തി. കാലത്തിനു മുമ്പേ സഞ്ചരിച്ച ക്രാന്തദർശിയും സാമൂഹ്യ നവോത്ഥാന നായകനുമായിരുന്നു പരുമലതിരുമേനി എന്ന് അദ്ദേഹം പറഞ്ഞു. ഫാ. മത്തായി വിലനിലം, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ, പരുമല സെമിനാരി മാനേജർ ഫാ. എം. സി. കുര്യാക്കോസ്, ഫാ. ഏബ്രഹാം കോശി കുന്നുംപുറം എന്നിവർ പ്രസംഗിച്ചു.

**പുസ്തകം**



## പുസ്തക പ്രകാശനം

പരുമല: ജോർജ് തഴക്കര സമാഹരിച്ച് എഡിറ്റു ചെയ്ത പ്രശസ്തരുടെ പ്രഭാഷണങ്ങൾ അഹമ്മദാബാദ് ഭദ്രാസനാധിപൻ ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്ത സൂഫി പ്രഭാഷകൻ പി. എം. സലാം മുസല്യാർക്കു നൽകി പ്രകാശനം ചെയ്തു.

പരിശുദ്ധ പരുമലതിരുമേനിയുടെ 118-ാം ഓർമ്മപ്പെരുനാളിനു മുന്നോടിയായി ഗ്രിഗോറിയൻ പ്രഭാഷണപരമ്പരയുടെ വേദിയിൽ വച്ചായിരുന്നു പ്രകാശനം.

പരുമല സെമിനാരി മാനേജർ ഫാ.എം.സി.കുര്യാക്കോസ്, ഡോ. എം. എസ്. യൂഹാനോൻ റമ്പാൻ, ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ, ജോർജ് തഴക്കര എന്നിവർ പ്രസംഗിച്ചു.

പ്രശസ്തരുടെ പ്രഭാഷണങ്ങൾ
മലങ്കര ഓർത്തഡോക്സ് സഭയുടെ ഔദ്യോഗിക സമ്മേളനങ്ങളിൽ നടത്തിയ പ്രഭാഷണങ്ങൾ
സമാഹരണം: ജോർജ് തഴക്കര

സുകുമാർ അഴീക്കോട്, പ്രൊഫ. എം. കെ. സാനു, സുഗതകുമാരി, ഡോ. പി. സി. അലക്സാണ്ടർ, അലക്സാണ്ടർ ജേക്കബ്, പി. ഗോവിന്ദപ്പിള്ള, ഡി. ബാബു പോൾ, സിറിയക് തോമസ്, ജസ്റ്റീസ് ഡി. ശ്രീദേവി, കെ. എസ്. രാധാകൃഷ്ണൻ, അബ്ദു സമദ് സമദാനി, ബി. എസ്. വാരിയർ, അലക്സാണ്ടർ കാരയ്ക്കൽ, ഡോ. മെറീന ജോസഫ്, ക്യാപ്റ്റൻ രാജു എന്നിവർ മലങ്കര ഓർത്തഡോക്സ് സഭയുടെ ഔദ്യോഗിക വേദികളിൽ നടത്തിയ വിഷയാധിഷ്ഠിത പ്രഭാഷണങ്ങളാണ് ഇതിലുള്ളത്. ഇൻഡ്യൻ ഓർത്തഡോക്സ് ഹെറാൾഡ് ഓൺലൈൻ ന്യൂസിന്റെ റസിഡൻറ് എഡിറ്ററായിരുന്ന ഘട്ടത്തിൽ പ്രസിദ്ധീകരിച്ച പ്രഭാഷണങ്ങളാണിത്. ഡോ. മാത്യൂസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്തായുടെ അവതാരികയും എഡിറ്ററുടെ പഠനാർഹമായ വിഷയാവതരണവും.

സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണ വിഭാഗമായ എം.ഒ.സിയാണ് പുസ്തകം പ്രസിദ്ധീകരിച്ചത്. 200 പേജുകളുള്ള കൃതിയുടെ വില 150 രൂപ.

"സമാധാനത്തിന്റെ മനുഷ്യർ ചുരുക്കവും കലഹത്തിന്റെ പുത്രന്മാർ വളരേയും ആകുന്നു. അത് ഒടുക്കകാലമാകകൊണ്ടായിരിക്കാം."

**- പ. പരുമല തിരുമേനി**






മുളന്തുരുത്തി ദേശത്തുനിന്ന് പരിശുദ്ധൻ അന്ത്യവിശ്രമം കൊള്ളുന്ന പരുമല കബറിങ്കലേക്കുള്ള വടക്കൻ മേഖല പരുമല തീർത്ഥയാത്ര ഇന്ന് (ഒക്ടോബർ - 30) കോവിഡ് പ്രോട്ടോകോളിന്റെ മാനദണ്ഡങ്ങൾ പാലിച്ച് പരുമല പള്ളിയിൽ എത്തിച്ചേർന്നു.



**കണ്ടനാട് വെസ്റ്റ് ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ നടപ്പാക്കുന്ന നെൽകൃഷിയുടെ മുന്നോടിയായി പാടത്ത് വരമ്പുപണി ആരംഭിച്ചപ്പോൾ.**

**പുസ്തകം**




പരുമല തിരുമേനിയുടെ കബറിലും, ദേവാലയങ്ങളിലും, ഭവനങ്ങളിലും ഒറ്റയ്ക്കു സമൂഹവുമായി ഉപയോഗിക്കുവാൻ സാധിക്കുന്നതരത്തിലുള്ള സഭാകവി സി. പി. ചാണ്ടി സാർ തയ്യാറാക്കിയ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ തിരുമനസിലെ ശ്രേഷ്ഠ അനുമതിയോടു കൂടിയ പരിശുദ്ധ പരുമല മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ മധ്യസ്ഥ പ്രാർത്ഥന പുസ്തകം എം.ഒ.സി. പബ്ലിക്കേഷൻസ് പുനഃപ്രസിദ്ധീകരിച്ചു.

പുസ്തകം MOC പബ്ലിക്കേഷൻസിന്റെ എല്ലാ വില്പനശാലകളിലും ലഭ്യമാണ്.

**വില: 30 രൂപ**